# THE SUNDAY SCHOOL

Vol. 10 • No. 1 • January - March 2024





*കേന്ദ്ര ഓഫീസ്*

**ദേവലോകം**
**കോട്ടയം-686 004**
ossaebodhanam.org
dgossae@gmail.com



**An OSSAE Publication**

Printed at Alois Graphics
Kottayam-1, Tel: 9447069847
aloisgraphics@gmail.com


## താളുകൾ മറിക്കുമ്പോൾ

എഡിറ്റോറിയൽ

# നമസ്കാരവും ശുശ്രൂഷയും
## *Liturgy and liturgy after the liturgy*

ഫാ. ഡോ. വർഗീസ് വർഗീസ്

**ദൈ**വത്തിൽ വസിക്കുന്നവർ അനുദിനം പാലിക്കേണ്ട ജീവിതശൈലിയും പരിശീലനവുമാണ് 'നമസ്കാരവും ശുശ്രൂഷയും '. നമസ്കാരത്തിലൂടെയും ശുശ്രൂഷയിലൂടെയും ദൈവം വസിക്കുന്ന നമ്മുടെ ശരീരങ്ങളെ വിശുദ്ധിയിൽ നാം പരിപാലിക്കുന്നു. ദൈവത്തിലുള്ള വാസത്തിന് അനിവാര്യമായ ഘടകങ്ങളാണ് നമസ്കാരവും ശുശ്രൂഷയും. സുറിയാനി പാരമ്പര്യത്തിൽ ആരാധനയും ആരാധനയ്ക്കു ശേഷമുള്ള കാരുണ്യ പ്രവർത്തനമാകുന്ന ആരാധനയും [liturgy and liturgy after the liturgy] 'നമസ്കാരവും ശുശ്രൂഷയും' എന്ന പ്രയോഗത്തിൽ നിഴലിക്കുന്നു.

### നമസ്കാരം

നമസ്കാരവും ശുശ്രൂഷയും ഒരേ നാണയത്തിന്റെ രണ്ട് വശങ്ങളാണ്. സുറിയാനി ഭാഷയിൽ 'സ്ലൂസോ' (സ്ലോ – സാലി – സ് ലൂസോ) എന്ന പദം പ്രാർത്ഥന (നമസ്കാരം) എന്ന അർത്ഥത്തിൽ ഉപയോഗിക്കുന്നു. 'ചായുക', 'ചെവി ചായിക്കുക' , 'ശ്രദ്ധ കൊണ്ടുവരിക', 'മനം തിരിയുക', 'കുനിയുക', 'വണങ്ങുക' തുടങ്ങിയ അർത്ഥങ്ങളിൽ ആരാധനയിൽ വിവിധ സന്ദർഭങ്ങളിൽ ഈ വാക്ക് ഉപയോഗിക്കുന്നു. 'നമസ്കാരം' നാം ഉച്ചരിക്കുന്ന പ്രാർത്ഥനാ ശബ്ദങ്ങളും പദങ്ങളും മാത്രമല്ല; നമ്മുടെ ആത്മ ശരീര മനസ്സുകളെ ദൈവത്തിങ്കലേയ്ക്ക് തിരിച്ച് ദൈവീക ശബ്ദത്തിന് കാതോർക്കുന്ന സന്ദർഭമാണ്. പ്രൊമിയോൻ വായിക്കുന്നതിനു മുമ്പ് പുരോഹിതർ ചൊല്ലുന്ന ആമുഖ വാക്കുകൾ പ്രസ്തുത അർത്ഥം വ്യക്തമാക്കുന്നു.

'നാം എല്ലാവരും നമസ്കരിച്ച് കർത്താവിൽ നിന്ന് കരുണയും മനോഗുണവും യാചിക്കണം.' ദൈവത്തിലുള്ള വാസത്തിന് അനിവാര്യമായ ജീവിത ശൈലിയാണ് പ്രതിദിന നമസ്കാരം.

### ശുശ്രൂഷ

'തെശ'മെശത്തോ' ('ശാമേശ്' – 'ശമ്ശോനോ' – 'തെശമെശത്തോ') എന്ന പദമാണ് ശുശ്രൂഷ എന്ന അർത്ഥത്തിൽ സുറിയാനി ഭാഷയിൽ ഉപയോഗിക്കുന്നത്. 'സേവനം', 'ശുശ്രൂഷ', 'ഒരു ശുശ്രൂഷക്രമം' എന്നീ അർത്ഥങ്ങളിൽ ഈ പദം ഉപയോഗിക്കുന്നു. വി. കൂദാശകളിൽ ഒന്നാം ക്രമം രണ്ടാം ക്രമം (ഒന്നാം തെശ്മെശത്താ രണ്ടാം തെശ്മെശത്താ) എന്നീ അർത്ഥത്തിലും ഈ പദം ഉപയോഗിക്കുന്നു. എന്നാൽ ഒരു പ്രാർത്ഥനാ ക്രമം (office) എന്ന അർത്ഥത്തേക്കാൾ ഉപരിയായി ദൈവ സ്നേഹത്തിൽ അധിഷ്ഠിതമായ 'സേവനം', 'പ്രേഷിത പ്രവർത്തനം' എന്ന അർത്ഥമാണ് വ്യവഹാര ഭാഷയിൽ ഈ പദം പ്രതിനിധീകരിക്കുന്നത്.

ദൈവം സ്നേഹമാണ്. (1 യോഹ.4:16 ) 'ദൈവം സ്നേഹം തന്നേ; സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിൽ വസിക്കുന്നു; ദൈവം അവനിലും വസിക്കുന്നു'.

ദൈവം നമ്മെ സൃഷ്ടിച്ചു. ഈ ലോകത്ത് ജീവിക്കുവാൻ ദൈവം നമുക്ക് അവസരം തന്നു. ക്രമമായി നമസ്കാരവും ശുശ്രൂഷയും നിർവ്വഹിക്കുന്നത് ദൈവത്തോടൊന്നിച്ച് വസിക്കുന്നവരുടെ പ്രകൃതം ആണ്. 'ഞങ്ങളുടെ നമസ്കാരവും ശുശ്രൂഷയും കൈക്കൊണ്ട് ഞങ്ങളോട് കരുണ ചെയ്യണമേ' എന്ന് നാം

ആവർത്തിച്ച് പ്രാർത്ഥിക്കുന്നത് അർത്ഥവത്താകണമെങ്കിൽ നമസ്കാരത്തോടൊപ്പം ശുശ്രൂഷയും ശുശ്രൂഷയോടൊപ്പം നമസ്കാരവും നിർവ്വഹിക്കണം. സഭാപിതാവായ ജോൺ ക്രിസോസ്റ്റം പറയുന്നു:

"Do you wish to honor the Body of Christ? Do not ignore him when he is naked. Do not pay him homage in the temple clad in silk, only then to neglect him outside where he suffers cold and nakedness. He who said: 'This is my body' is the same who said: 'You saw me hungry and you gave me no food', and 'Whatever you did to the least of my brothers you did also to me'... What good is it if the Eucharistic table is overloaded with golden chalices when your brother is dying of hunger? Start by satisfying his hunger and then with what is left you may adorn the altar as well."

This powerful statement from John Chrysostom emphasizes the importance of compassion and service to others, highlighting that true reverence for the Eucharist involves caring for those in need, especially the marginalized and impoverished.

**Liturgy and liturgy after the liturgy**

പരിശുദ്ധ സഭ ക്രിസ്തുവിന്റെ ശരീരമാകുന്നു. ആരാധനയിൽ വിശുദ്ധ ത്രോണോസിന്മേൽ അർപ്പിക്കപ്പെടുന്ന തിരുശരീര രക്തങ്ങളിലുള്ള സംബന്ധം സംപൂർണ്ണമാക്കുന്നത് വിവസ്ത്രനായി അലയുന്ന ഭവനരഹിതനെ ചേർത്തു കൊള്ളുമ്പോഴാണ്. 'ഇതെന്റെ ശരീരമാകുന്നു' എന്നരുളി ചെയ്ത കർത്താവ് തന്നെയാണ് (മത്തായി 25:40) 'എന്റെ ഈ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുത്തന്നു നിങ്ങൾ ചെയ്തേടത്തോളം എല്ലാം എനിക്കു ചെയ്തു എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു" എന്നു അരുളിച്ചെയ്തതും.

വിശുദ്ധ കുർബ്ബാനയിൽ അർപ്പിക്കപ്പെടുന്ന തിരുശരീരരക്തവും നമ്മുടെ സഹായം അർഹിക്കുന്ന 'എളിയ സഹോദരങ്ങളുടെ ശരീരവും' ക്രിസ്തു ശരീരത്തിലെ അവിഭാജ്യഘടകമാകുന്നു എന്ന തിരിച്ചറിവിലാണ് 'നമസ്കാരവും ശുശ്രൂഷയും' അർത്ഥപൂർണ്ണമാകുന്നത്.

•

ഈ ലക്കത്തിൽ പാഠ്യ-സഹപാഠ്യ വിഷയങ്ങളെക്കുറിക്കുന്ന സർക്കുലർ നമ്പർ 2/2024 പൂർണ്ണമായി ചേർത്തിട്ടുള്ളത് എല്ലാവരും വായിച്ചു മനസ്സിലാക്കണം. ഹയർ സെക്കണ്ടറി വിഭാഗത്തിലുള്ളവർ മറ്റു വിഭാഗത്തിലോ മറ്റു 10-ാം ക്ലാസ്സ് വരെയുള്ളവർ ഹയർ സെക്കണ്ടറി വിഭാഗത്തിലോ മത്സരിക്കരുത് എന്നത് പ്രത്യേകം ശ്രദ്ധിക്കണം (പേജ് 18).

വേദപ്രവീൺ ഡിപ്ലോമ പരീക്ഷ എഴുതുന്നവർ ഒരു പ്രോജക്ട് ചെയ്തു റിപ്പോർട്ട് സമർപ്പിക്കണം എന്ന് എല്ലാവർക്കും അറിവുള്ളതാണല്ലോ. പല പ്രോജക്ട് റിപ്പോർട്ടുകളും നിലവാരം പുലർത്തുന്നില്ല എന്നു കാണുന്നതുകൊണ്ട് 2023 ൽ ഒരു കുട്ടി സമർപ്പിച്ച പ്രോജക്ട് റിപ്പോർട്ട് മാതൃകയായി ഈ ലക്കത്തിൽ ചേർത്തിട്ടുണ്ട് (പേജ് 12). അധ്യാപകരും വിദ്യാർത്ഥികളും അതുനോക്കി മനസിലാക്കണം. ഓരോ യൂണിറ്റിലും പന്ത്രണ്ടാംക്ലാസ് വിദ്യാർത്ഥികളുടെ പ്രോജക്ട് ഭംഗിയായി ചെയ്യിക്കുവാൻ കഴിവുള്ളവരെ ഹെഡ്മാസ്റ്റർ ഈ ചുമതല ഏൽപ്പിക്കണം. കുട്ടികളുടെ ഓറിയന്റേഷൻ റിപ്പോർട്ടിന്റെ മാർക്ക് ഡയറക്ടർമാർ കൃത്യമായി കേന്ദ്രത്തിലേക്ക് അയച്ചുതരണം. (Maximum Marks 3)

ആദ്ധ്യക്ഷ്യം



# ആഗോള ഗ്രാമവും മലങ്കര നസ്രാണിയുടെ മാർത്തോമൻ പൈതൃകവും
## (Global Village & Marthoman Heritage of Malankara Nazrani Christians)

**ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് SST**
(കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ & പ്രസിഡന്റ് O.S.S.A.E)

**ആമുഖം**

നമ്മയുടെ പരമ്പര സൃഷ്ടിക്കുന്ന പാരമ്പര്യവും സ്വത്വബോധവും എല്ലാ ദേശങ്ങളിലും സംസ്കാരങ്ങളിലും വിലമതിക്കുന്ന സമ്പത്താണ്. മാനവകുലത്തിന്റെ ചരിത്രാതീതകാലത്തെ സംബന്ധിച്ച വിവാദങ്ങൾക്കും അഭ്യൂഹങ്ങൾക്കും നാം ഇന്ന് ഉത്തരം തേടുകയാണ്. ആധുനിക ജനിതക ശാസ്ത്രം വളരെ വ്യക്തമായ ചിത്രം മനുഷ്യന്റെ പാരമ്പര്യത്തെ സംബന്ധിച്ച് നൽകുന്നുണ്ട്. ഹാവാഡ് മെഡിക്കൽ സ്കൂളിലെ പ്രൊഫസറും ജനിതക ഗവേഷകനുമായ ഡേവിഡ് റെയ്ഷ് ആവിഷ്ക്കരിച്ചിരിക്കുന്ന ജനിതകവിപ്ലവവും ഡി.എൻ.എ പഠനങ്ങളും ആധുനിക മനുഷ്യന്റെ വംശപരമ്പരയെക്കുറിച്ചുള്ള നമ്മുടെ ധാരണകളെ എങ്ങനെയാണ് മാറ്റിമറിക്കുന്നതെന്ന് ലളിതമായി അദ്ദേഹത്തിന്റെ പുസ്തകത്തിൽ 'മനുഷ്യ വംശത്തിന്റെ ജനിതക വഴി' (Who We Are? And How We Got Here?) വിവരിക്കുന്നു. ലോകത്തിലുള്ള എല്ലാ മനുഷ്യരും ഉൾപ്പെടുന്ന ഉത്തരാധുനിക യുഗം ഒരു ആഗോള ഗ്രാമമെന്ന നിലയിൽ ആയിത്തീർന്നിരിക്കുന്നു. മനുഷ്യന്റെ പാരമ്പര്യവും സ്വത്വ ബോധവും അന്വേഷിച്ച് കണ്ടുപിടിക്കുവാനും അതിൽ നിലനിൽക്കുവാനും വെമ്പൽ കൊള്ളുന്ന ഒരു പ്രവണത ഇന്ന് എല്ലാ തലങ്ങളിലും വർദ്ധമാനമായിക്കൊണ്ടിരിക്കുന്നു. മലങ്കര നസ്രാണി ക്രിസ്ത്യാനികളായ നമുക്കെന്നും മാർത്തോമ്മൻ പാരമ്പര്യവും പൈതൃകവും അതിൽ ഉത്ഭൂതമാകുന്ന നസ്രാണി സ്വത്വ ബോധവും വിലതീരാത്ത ആത്മാഭിമാനമാണ്. വിദേശാധിപത്യത്തിന്റെ അടിമനുകത്തിൽ കഴിയുവാൻ ഒരിക്കലും നസ്രാണിയ്ക്ക് സാധ്യമല്ല. രണ്ട് സഹസ്രാബ്ദത്തിന്റെ പ്രോജ്ജ്വലമായ ചരിത്രം പേറുന്ന മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ക്രിസ്തീയ സഭയോളം തന്നെ പൗരാ ണികതയുണ്ട്. പൗരാണികതയിൽ യരുശലേം സഭ കഴിഞ്ഞാൽ മലങ്കര സഭ രണ്ടാം സ്ഥാനത്ത് നിൽക്കുന്നു. വിശുദ്ധ മാർത്തോമാ ശ്ലീഹാ നട്ടുവളർത്തിയ ക്രിസ്തീയമാർഗം പതിനാറ് നൂറ്റാണ്ട് അഭംഗുരം വികസിതമായിക്കൊണ്ടിരുന്നു. വിശ്വാസപരമായി ക്രിസ്തീയവും ആചാരപരമായും സാംസ്കാരികമായും ഭാരതീയവും കേരളീയവുമായ തദ്ദേശീയ ക്രിസ്തീയസഭ, 'മാർത്തോമാ ക്രിസ്ത്യാനികൾ' എന്നും 'മാർത്തോമാ നസ്രാണികൾ' എന്നും അറിയപ്പെട്ടിരുന്നു. ദേശീയവും ജനാധിപത്യപരവുമായ സവിശേഷതകളോടെ തനിമ ചോരാതെയും സ്വാതന്ത്ര്യത്തോടെയും മലങ്കര സഭയെ സംരക്ഷിക്കുവാൻ ആത്മത്യാഗം ചെയ്ത പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ക്രാന്തദർശിത്വത്തിന്റെ സത്ഫലമാണ് 1934ലെ സഭാഭരണഘടന. ഭാരതത്തിന്റെ അപ്പോസ്തോലനായ വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ 1950-ാം രക്തസാക്ഷിത്വ വർഷാഘോഷ സമാപനവും പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ചരമ നവതിയും മലങ്കരസഭാ ഭരണഘടനയുടെ നവതി ആഘോഷവും 'മാർത്തോമൻ പൈതൃക സംഗമ'ത്തിന് വേദിയാവുകയാണ്. ഈ മഹാ സമ്മേളനം, ഒരേ സമയം സമ്പന്നവും സങ്കീർണ്ണവുമായ പൂർവ്വകാലത്തെ പ്രതിയുള്ള സ്തോത്രസമർപ്പണവും അതിവേഗം മാറുന്ന കാലഗതിയിലും പ്രഭ മങ്ങാതെ സൂക്ഷിക്കേണ്ട മാർത്തോമൻ പൈതൃകത്തോടുള്ള മലങ്കര നസ്രാണികളുടെ പ്രതിജ്ഞാബദ്ധതയുമാണ്. മാർത്തോമ്മൻ പൈതൃക സംഗമത്തിന്റെ പശ്ചാത്തലത്തിൽ ചില ചിന്തകൾ ഈ ലേഖനത്തിലൂടെ പങ്കു വയ്ക്കുകയാണ്.

## മാർത്തോമ്മൻ പൈതൃകം

മാർത്തോമൻ പൈതൃകം പ്രോജ്വലിപ്പിച്ചു കൂടുതൽ ശോഭയോടെ പുതുതലമുറയ്ക്ക് കൈമാറുവാനും അത് ദീപശിഖ പോലെ സമൂഹത്തിന് വഴികാട്ടി ആകുവാനും പരിശുദ്ധ സഭ ഉദ്യമിക്കുന്നത്. വർത്തമാന കാലഘട്ടം സവിശേഷതകൾ നിറഞ്ഞതാണ്. ആഗോള ഗ്രാമമായി ലോകം ചുരുങ്ങിയിരിക്കുന്ന നവയുഗത്തിൽ, പൈതൃക സ്നേഹത്തിന്റെ പ്രസക്തിയും സാംഗത്യവും സംശയപൂർവ്വം വീക്ഷിക്കുന്നവരും ഉണ്ട്. മനുഷ്യരാശിയുടെ ആവിർഭാവം പാരമ്പര്യത്തിന്റെയും വംശീയ പരമ്പരയുടേയും സാംസ്കാരിക സ്വത്വബോധത്തിന്റെയും കൂടി ഇഴകളാൽ നെയ്തതാണ്. പൈതൃകം അറിയുന്നത് വൃഥാ വ്യാപാരമല്ല, വ്യക്തികളുടെയും സമൂഹങ്ങളുടെയും ഗതി നിർണയിക്കുന്ന തീർത്ഥാടനമാണ്. സാമൂഹ്യബന്ധങ്ങൾ താളാത്മകമായി ഊട്ടിയുറപ്പിക്കുവാനും ആത്മബോധം വളർത്തുവാനും മൂല്യത്തിൽ ഊന്നി വളരുവാനും സത്വം തിരിച്ചറിയുവാനും അത് ഉപകരിക്കും. എന്നാൽ കുടിയേറ്റവും വിവര സാങ്കേതികവിദ്യയുടെ അഭൂതപൂർവ്വമായ വികാസവും മുഖമുദ്രായയുള്ള ആഗോളവത്കരണത്തിന്റെ നവയുഗത്തിൽ പൈതൃകത്തിന്റെ വേരുകൾ തേടിയുള്ള യാത്രയും അതിലുറച്ചുള്ള തുടർപ്രയാണവും സങ്കീർണ്ണം മാത്രമല്ല ദുഷ്കരവുമാണ്.

ആയതിനാൽ, അതിവേഗം മാറുന്ന കാലഗതിയിൽ മാർത്തോമൻ പൈതൃകത്തോടുള്ള മലങ്കര നസ്രാണികളുടെ പ്രതിജ്ഞാബദ്ധതയും സ്ഥായിയും പ്രസക്തവും പ്രായോഗികവുമാണോ എന്നു സന്ദേഹിക്കുന്നവരുണ്ടാകും. വ്യക്തികളുടെയും സമൂഹങ്ങളുടെയും സത്വവും അവരുടെ പൈതൃകവും തമ്മിലുള്ള അഭേദ്യബന്ധം അവഗണിക്കാനാവാത്തതാണ്. താൻ ആര്? എന്ന അന്വേഷണത്തിന്റെ പ്രധാന സ്രോതസ്സുകളിൽ ഒന്ന് പൈതൃകമാണ്. മഹത്തായ ഒരു ശ്രേണിയുടെ കണ്ണിയാണ് തങ്ങൾ എന്ന തിരിച്ചറിവ് മൂല്യങ്ങളെക്കുറിച്ചുള്ള ഉൾക്കാഴ്ച നൽകും. തങ്ങളുടെ അസ്തിത്വം ഒരു ആകസ്മികതയല്ലെന്നും തലമുറകളായി തുടരുന്ന അനസ്യൂത സംസ്കൃതിയുടെ അനുരണനങ്ങളാണ് തങ്ങൾ എന്നും ഉള്ള ബോധ്യം, പൈതൃകത്തെക്കുറിച്ചുള്ള ആത്മബോധം സമ്മാനിക്കുന്ന വെളിച്ചമാണ്. അണുകുടുംബമായി മനുഷ്യൻ ചുരുങ്ങിപ്പോകുന്ന ഇക്കാലഘട്ടത്തിൽ ഒറ്റപ്പെടലിൽ നിന്നുള്ള മുക്തിയും ഉത്തരവാദിത്വബോധവും പകരുവാൻ പര്യാപ്തമാണ് പൈതൃക ബോധം. പൂർവ്വികർ നെയ്ത ഇഴകളുടെ തുടർച്ചയാണ് തങ്ങൾ എന്ന ബോധം, ചരിത്രത്തിൻറെ ഏടുകളിൽ അവരവർക്കുള്ള പ്രാധാന്യത്തെ തിരിച്ചറിഞ്ഞ് ദൗത്യബോധത്തോടെ വർത്തമാനകാലത്ത് വിളങ്ങുവാൻ ഓരോരുത്തരെയും പ്രേരിപ്പിക്കും. മാർത്തോമൻ പൈതൃകം, ആഗോള ഗ്രാമത്തിലും മലങ്കര നസ്രാണികൾക്ക് ദിശ കാട്ടുന്ന സത്വബോധമായി വർത്തിക്കണം. ഭിന്നിപ്പിന്റെ കാരണങ്ങൾക്ക് പ്രചാരം ലഭിക്കുന്ന പ്രവണതയ്ക്ക് വിഭിന്നമായി ലോകത്തിന്റെ നാനാകോണുകളിലും എത്തിപ്പെട്ടിട്ടുള്ള നസ്രാണികളെ സംബന്ധിച്ചിടത്തോളം തങ്ങളുടെ മാർത്തോമൻ പൈതൃക ബോധം ഒരുമിപ്പിക്കുന്ന തിളക്കമാർന്ന ബിന്ദുവാണ്.

സാംസ്കാരിക മൂല്യങ്ങളും ധാർമിക തത്വങ്ങളും തലമുറകളിലേക്ക് പകരുവാൻ ഉപകരിക്കുന്ന ഉപാധിയാണ് പൈതൃകം. കഥകളിലൂടെയും ആചാരങ്ങളിലൂടെയും അനുഷ്ഠാനങ്ങളുടെയും കലാരൂപങ്ങളിലൂടെയും ഭക്ഷണ വിഭവങ്ങളിലൂടെയും സ്വാംശീകരിക്കുന്ന ആശയ ധാരയാണ് അനുദിന ജീവിതത്തിൽ തീരുമാനങ്ങൾ കൈക്കൊള്ളുവാൻ വ്യക്തികളെ പ്രാപ്തരാക്കുന്നത്. ഇത്തരത്തിൽ പരോക്ഷമായി പകർന്നു ലഭിക്കുന്ന ആശയങ്ങളുടെയും മൂല്യങ്ങളുടെയും സാഗരം വ്യക്തികളെ ഒരു സമൂഹത്തിന്റെ ഭാഗമായി സ്വയം അടയാളപ്പെടുത്താൻ പ്രാപ്തരാക്കുന്നു. തങ്ങൾക്കും തങ്ങൾ ഭാഗമായ സമൂഹത്തിന്റെയും ധാർമികമൂല്യങ്ങൾക്കും പാരമ്പര്യത്തിനും അനുസൃതമായി പ്രവർത്തിക്കുവാൻ ഉത്തരവാദപ്പെട്ടവരാനെന്ന ബോധ്യം പൈതൃകം സമ്മാനിക്കുന്ന നന്മയാണ്. ആഗോളവൽക്കരണത്തിന്റെ യുഗത്തിൽ വിവിധ പൈതൃകം പേറുന്ന സമൂഹങ്ങൾ ഒന്നിച്ച് സഹവർത്തിത്വത്തോടെ ഇടപഴകുമ്പോൾ മറ്റ് പൈതൃക ധാരകളെ അംഗീകരിക്കുവാനും ബഹുമാനിക്കുവാനും പരിശീലിക്കേണ്ടതുണ്ട്. സ്വന്തം പൈതൃകത്തെക്കുറിച്ചുള്ള ആത്മാഭിമാനം, മറ്റ് പൈതൃക ധാരകളിലൂന്നിയ സമൂഹങ്ങളെ നിരാകരിക്കുവാനോ അവമതിക്കുവാനോ മതിയായ കാരണമല്ല.

വിവിധ സംസ്കാരങ്ങൾ തമ്മിലുള്ള അടുത്തിടപഴകലും, കുടിയേറ്റവും, വിവരസാങ്കേതിക വിദ്യയുടെ വികാസവും മറ്റും ആഗോള ഗ്രാമത്തിലെ സവിശേഷതകൾ ആണല്ലോ. ഇവ പൈതൃക ബോധത്തിന് ഒരേസമയം സങ്കീർണമായ വെല്ലുവിളികളും മികവുള്ള സാധ്യതകളും ഒരുക്കുന്നു.

ദേശത്തിനും ഭാഷയ്ക്കും അതീതമായി ഒരേ സംസ്കൃതിയിൽ ഉള്ളവർക്ക് പരസ്പരം ആശയ വിനിമയം ചെയ്യുവാനും സഹവർത്തിത്വത്തിൽ ആയിരിക്കുവാനും പുതിയ കാലഘട്ടം അവസരം നൽകുന്നു.വിശുദ്ധ മാർത്തോമാ ശ്ലീഹായിൽനിന്ന് പ്രാപിച്ച ക്രിസ്തു കേന്ദ്രീകൃത വിശ്വാസത്തിനും ആരാധനാ ജീവിതത്തിനുമൊപ്പം ചരിത്രബോധം, നീതിക്കു വേണ്ടിയുള്ള അഭിവാഞ്ച, തനത് കലാരൂപങ്ങൾ, സാഹിത്യരചനകൾ, ഭക്ഷണവിഭവങ്ങൾ, വസ്ത്രധാരണം തുടങ്ങിയവയും നസ്രാണി സംസ്കൃതിയുടെ ഇന്നും നിലനിൽക്കുന്ന അടയാളങ്ങളാണ്. പുതിയ കാലഘട്ടത്തിന്റെ സാധ്യതകൾ കൂടി ഉപയോഗിച്ച് ഇവ പരിപോഷിപ്പിക്കുവാനും നിലനിർത്തുവാനും ഉള്ള ശ്രമങ്ങൾ അനിവാര്യതയാണ്.

**ഉപസംഹാരം**

നസ്രാണി മാർത്തോമ്മൻ ക്രിസ്ത്യാനികൾ എന്നും ഭാരതീയ സംസ്കാരവും തനിമയും പേറുന്നവരാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്കല്ലാതെ മറ്റ് ഒരു ക്രിസ്ത്രീയ സഭയ്ക്കും ഭാരതീയ തനിമയുള്ള മാർത്തോമ്മൻ പാരമ്പര്യം അവകാശപ്പെടാനാവില്ല. നമ്മുടെ ആചാരങ്ങൾ ഭാരതീയ തനിമ പേറുമ്പോൾ തന്നെ ഓർത്തഡോക്സിയുടെ ക്രിസ്തീയ സാക്ഷ്യവും നാം ഒരേ സമയം പേറുന്നു. നമ്മുടെ സഭയുടെ ഭരണഘടനയുടെ തനിമയും പ്രസക്തിയും ആധികാരികതയും ഭാരതത്തിന്റെ പരമോന്നത നിതിപീഠം വരെ അംഗീകരിച്ച് ഉറപ്പിച്ചിട്ടുള്ളവയാണ്. നമ്മുടെ സഭാതലവൻ ഭാരതീയനാണ്. ഒരു വിദേശ സഭാ തലവന്റെ കീഴിലല്ല മലങ്കര സഭ നിലനിൽക്കുന്നത്. നമ്മുടെ നാഥനായ ക്രിസ്തുവിനെ തൊട്ടറിഞ്ഞ വിശുദ്ധ മാർത്തോമാ ശ്ലീഹായെന്ന ഇന്ത്യയുടെ അപ്പോസ്തോലൻ രക്തസാക്ഷിയായിട്ട് 1950 വർഷം പിന്നിടുന്നു. 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്ന പ്രഖ്യാപനത്തിൽ വെളിവാകുന്ന വിശ്വാസവും കർത്തൃസ്നേഹവും ദൗത്യബോധവുമാണ് കാടും കടലും താണ്ടി ഈ ഭൂപ്രദേശത്തെത്താൻ വിശുദ്ധ മാർത്തോമാ ശ്ലീഹായ്ക്ക് കരുത്തായത്. ഒരു അപ്പോസ്തോലനിൽനിന്ന് സുവിശേഷത്തിന്റെ ദിവ്യപ്രകാശം സ്വീകരിച്ച്, ക്രിസ്തു വിശ്വാസത്തിന്റെ രക്ഷാ സൗഭാഗ്യത്തിലേക്ക് പ്രവേശിച്ച അനുഗൃഹീതരുടെ പിന്മുറക്കാരാണ് നമ്മൾ എന്ന ബോധ്യം ആഗോളവത്കരണത്തിന്റെ യുഗത്തിലും തനിമയോടെ ക്രിസ്തുപാതയിൽ ചരിക്കുവാൻ തലമുറകൾക്ക് വഴിവെളിച്ചമേകും. •

## ഞായർ പള്ളിക്കൂടം-200

കോവിഡ് കാലത്തു സൺഡേസ്കൂൾ വിദ്യാർഥികൾക്കായി ആരംഭിച്ച വെബ് സീരീസ് ഞായർ പള്ളിക്കൂടം മലങ്കര ഓർത്തഡോക്സ്സഭയുടെ മാർത്തോമൻ പൈതൃക സംഗമ ദിനമായ ഫെബ്രുവരി 25 ന് 200 എപ്പിസോഡുകൾ പൂർത്തിയാക്കി .

2020 മേയ് 3ന് ആരംഭിച്ച ഞായർ പള്ളിക്കൂടം ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ അസോസിയേഷന്റെ വെബ്സൈറ്റ് OSSAEBOHDANAM.COM, njayar pallikkoodam, ossae bhodhanam എന്നീ യു ട്യൂബ് ചാനലുകൾ വഴിയും അതുമായി ബന്ധപ്പെട്ട സമൂഹ മാധ്യമങ്ങളിലൂടെയും എല്ലാ ഞായറാഴ്ച്ചയും രാവിലെ 7 മണി മുതലാണ് സംപ്രേക്ഷണം.

വേദപുസ്തക പഠനത്തോടൊപ്പം, ശാസ്ത്ര വിഷയങ്ങളും കേരള സർക്കാരിന്റെ വിവിധ വകുപ്പുകൾ നടത്തുന്ന ബോധവൽക്കരണ പരിപാടികളുമാണ് പ്രധാന ഉള്ളടക്കം.

അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രപ്പോലീത്ത, ഫാ. ഡോ. വർഗീസ് വർഗീസ്, പ്രൊഫ. ഡോ. ചെറിയാൻ തോമസ്, ഡോ. ബിജു ജേക്കബ് ഐ എ & എ എസ്, ഡോ. അരുൺ ബി. നായർ, ഡോ. സന്തോഷ് ജി. തോമസ് എന്നിവരാണ് പഠന വിഷയങ്ങൾക്ക് നേതൃത്വം നൽകുന്നത്.

അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് അധ്യക്ഷനായുള്ള മാതാ മറിയം ആശ്രമത്തിന്റെ ആഭിമുഖ്യത്തിൽ നിർമ്മിക്കുന്ന ഞായർ പള്ളിക്കൂടത്തിന്റെ അവതാരകനും സംവിധായകനും ഡോ. സന്തോഷ് ജി. തോമസാണ്.

ഛായാഗ്രഹണം സതീഷ് സാഗര, എഡിറ്റിംഗ് ലതീഷ് നെടുമ്പന.

ബാലപംക്തി



# നാം ഒന്ന് നമ്മുടെ പൈതൃകവും ഒന്ന്

ഫാ. ജോസ് തോമസ്

***നി**ന്റെ പിതാക്കന്മാർ ഇട്ടിരിക്കുന്ന പണ്ടത്തെ അതിർ നീ മാറ്റരുത് (സദൃശ്യവാക്യങ്ങൾ 22:28)*

നമ്മുടെ കർത്താവിന്റെ മഹാപൗരോഹിത്യ പ്രാർത്ഥനയിലെ ഒരു വാക്യമാണ് *...അവർ എല്ലാവരും ഒന്നാകേണ്ടതിന്നു, പിതാവേ, നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിന്നു തന്നേ* (യോഹ. 17:21). മാർത്തോമ്മ ശ്ലീഹായുടെ പ്രേഷിതപ്രവർത്തനത്തിലൂടെ ഈ ദൈവീക കൂട്ടായ്മയിലേക്ക് ചേർക്കപ്പെട്ടവരാണ് മലങ്കര നസ്രാണികളായ നാം. ആ മാർത്തോമ്മൻ പൈതൃകത്തിന്റെ അന്തസത്തയും സവിശേഷതകളും മൂല്യങ്ങളും ഉയർത്തിപ്പിടിക്കുന്ന സമുദായമായി നിലനിൽക്കുകയെന്നതാണ് നമ്മുടെ അനന്യതയും വ്യതിരിക്തതയും വ്യക്തിത്വവും. മാർത്തോമ്മ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950–ാം വാർഷികം നാം ആചരിക്കുമ്പോൾ, മാർത്തോമ്മാ ശ്ലീഹായുടെ മക്കളാണ് നാമെന്ന സത്യം വിസ്മരിക്കുവാൻ പാടില്ല. പരിശുദ്ധ പൗലോസ് ശ്ലീഹായുടെ ഈ കുറിപ്പ് നമ്മുടെ പിതാവായ മാർത്തോമ്മ ശ്ലീഹ നൽകുന്ന ഓർമ്മപ്പെടുത്തലാണ്: *നിങ്ങൾക്ക് ക്രിസ്തുവിൽ പതിനായിരം ഗുരുക്കന്മാർ ഉണ്ടെങ്കിലും പിതാക്കന്മാർ ഏറെയില്ല; ക്രിസ്തു യേശുവിൽ ഞാനല്ലോ നിങ്ങളെ സുവിശേഷത്താൽ ജനിപ്പിച്ചത്* (1 കൊരി. 4:15). നമ്മെ സുവിശേഷത്തിൽ ജനിപ്പിച്ച പിതാവായ മാർത്തോമ്മ ശ്ലീഹായിലൂടെ നമുക്ക് ലഭിച്ച വലിയൊരു പൈതൃകമാണ്: *എന്റെ കർത്താവും എന്റെ ദൈവവുമേ* (യോഹ. 20:28) എന്നുള്ള വിശ്വാസ പ്രഖ്യാപനം. പരിശുദ്ധ സഭയുടെ ക്രിസ്തുവിശ്വാസത്തിന്റെ അടിസ്ഥാനമാണത്.

ആ സജീവവും കളങ്കരഹിതവും വെണ്മയേറിയതുമായ വിശ്വാസത്തിന്റെ ദിവ്യപ്രകാശത്താൽ നമ്മുടെ രാജ്യത്ത് വളർന്നു വികസിച്ചുവന്ന മാർത്തോമൻ മാർഗ്ഗത്തിന്റെ പുത്തൻ തലമുറക്കാരല്ലേ നാം? ക്രിസ്തുകേന്ദ്രീകൃതമായ വിശ്വാസത്തിലൂടെയും ആരാധനാനുഷ്ഠാനത്തിലൂടെയും മറ്റുള്ളവർക്ക് മാതൃകയായി, സമ്പന്നമായ ഒരു സംസ്ക്കാരം തന്നെ രൂപപ്പെടുത്തിയെടുക്കുവാൻ നമുക്ക് കഴിഞ്ഞു. ആ സമ്പന്നമായ സംസ്ക്കാരവും പൈതൃകവും കാത്തുസൂക്ഷിക്കുകയും വരുംതലമുറകളിലേക്കത് പകർന്നുകൊടുക്കുകയും വേണം. കുഞ്ഞുങ്ങളായ നിങ്ങൾക്കത് സാധിക്കണം. അതിനനുയോജ്യമായ പരിശീലനം നേടണം, വിജ്ഞാനം സമ്പാദിക്കണം അറിവുള്ളവരായിരിക്കണം. ഇന്ത്യയുടെ പ്രഥമ പ്രധാനമന്ത്രിയായിരുന്ന പണ്ഡിറ്റ് ജവഹർലാൽ നെഹ്റു പറഞ്ഞു: *The* **children** *of today will make the India of tomorrow. The way we bring them up will determine the future of the country* ഇവിടെ *India* എന്നുള്ളിടത്തും *country* എന്നുള്ളിടത്തും '*മലങ്കര സഭ*' എന്ന് മാറ്റി വായിച്ചു നോക്കുകയാണ്. നമ്മുടെ സഭയുടെ ഭാവി നിർണ്ണയിക്കുന്നത് കുഞ്ഞുങ്ങളായ നിങ്ങളാണ്. അത് വിസ്മരിക്കരുത്. മാർത്തോമ്മയുടെ മാർഗ്ഗം പിന്തുടരുന്ന മലങ്കര നസ്രാണികളാണ് എന്ന ജാത്യാഭിമാനബോധം നമുക്കുണ്ടായിരിക്കണം. ഒരു പ്രലോഭനത്തിനും മുന്നിലത് അടിയറവയ്ക്കരുത്. മലങ്കര സഭ ആരംഭ കാലം മുതൽക്കെ സ്വതന്ത്രമാണ്. പക്ഷെ, കാലചക്രം തിരിയുന്നതിനിടയിൽ ഇവിടെ വന്ന പരദേശികളായവർ നമ്മെ അടിമപ്പെടുത്തുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. അതിനെ സധൈര്യം ചെറുത്ത് നിന്നവരാണ് നമ്മുടെ പൂർവ്വപിതാക്കന്മാർ. അവരുടെ ത്യാഗവും വേദനയും സഹനവും ദൈവാശ്രയവും കാണാതിരിക്കരുത്. സഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമാണ് കാതോലിക്കേറ്റ്. അത് പാരമ്പര്യമായി നമുക്ക് ലഭിച്ചതാണ്. പരിശുദ്ധനായ പൗലോസ് ശ്ലീഹായുടെ വാക്കുകൾ ഓർക്കുക: *സ്വാതന്ത്ര്യത്തിനായിട്ടു ക്രിസ്തു നമ്മെ സ്വതന്ത്രരാക്കി; ആകയാൽ അതിൽ ഉറച്ചു നിൽപ്പിൻ; അടിമനുകത്തിൽ പിന്നേയും കുടുങ്ങിപ്പോകരുത്* (ഗലാത്യർ 5:1). *"സ്വാതന്ത്ര്യം തന്നെയമൃതം സ്വാതന്ത്ര്യം തന്നെ ജീവിതം, പാരതന്ത്ര്യം മാനികൾക്ക് മൃതിയേക്കാൾ ഭയാനകം"* എന്ന് മലയാളത്തിന്റെ മഹാകവി കമാരനാശാൻ.

തന്റെ അന്ത്യകാലത്ത്, പാമ്പാക്കുട ചെറിയ പള്ളിയിൽ വച്ച് തന്നെ കാണുവാൻ വന്നവരോട്, മലങ്കര സഭയുടെ പ്രഥമ കാതോലിക്കയായിരുന്ന പരിശുദ്ധ ബസേലിയോസ് പൗലോസ് പ്രഥമൻ ബാവ തിരുമേനി, പ്രതീക്ഷാ നിർഭരവും, യാഥാർത്ഥ്യബോധത്തോടെയുമുള്ള ഈ വാക്കുകൾ

അരുൾചെയ്തു: *എന്റെ പ്രിയ മക്കളെ, മലങ്കര സഭയാകുന്ന സത്യം ഉമിത്തീയിലെന്നപോലെ കഷ്ടതകളോടും ക്ലേശങ്ങളോടും നീറി നീറി കിടക്കും. എന്നാൽ, കാലങ്ങൾക്ക് ശേഷം അത് ആളിക്കത്തി പ്രകാശിക്കുക തന്നെ ചെയ്യും* പതിനായിരം സൂര്യന്മാരുടെ പ്രഭയേക്കാൾ ഉജ്ജ്വലമായി ഇന്നത് ജ്വലിച്ചുകൊണ്ടിരിക്കുന്നു. വൈലോപ്പിള്ളി ശ്രീധരമേനോന്റെ 'പന്തങ്ങൾ' എന്ന കവിത ആരംഭിക്കുന്നതും അവസാനിക്കുന്നതും ഇങ്ങനെയാണ്: *ചോര തുടിക്കും ചെറുകയ്യുകളേ, പേറുക വന്നീ പന്തങ്ങൾ* മലങ്കര സഭയാകുന്ന സത്യം – മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകമാകുന്ന അഗ്നി ജ്വലിപ്പിക്കുവാൻ വിളിക്കപ്പെട്ടവരാണ് നമ്മൾ. കഴിഞ്ഞ തലമുറ നമ്മെ വിശ്വസിച്ചേൽപ്പിച്ച ആ അഗ്നി കെടാതെ സൂക്ഷിക്കുകയും വരുംതലമുറയ്ക്ക് കൈമാറുകയും ചെയ്യേണ്ട വലിയൊരു ഉത്തരവാദിത്തവുമാണ് നമുക്കുള്ളത്.

ആ അഗ്നിയെ പ്രോജ്വലിപ്പിച്ച് മലങ്കര സഭയെ ഭാസുരമാക്കിയ പിതാവാണ് പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയെന്ന് അറിയപ്പെടുന്ന മലങ്കര മെത്രാപ്പോലീത്തയായിരുന്ന സഭാ ഭാസുരൻ പരിശുദ്ധ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി. പരിശുദ്ധ പരുമല തിരുമേനിയുടെ അരുമ ശിഷ്യനും, മലങ്കര മെത്രാപ്പോലീത്തയായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ വാൽസല്യവാനുമായിരുന്ന പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ 76 വർഷത്തെ ജീവിതം സംഭവബഹുലവും ത്യാഗപൂർണ്ണവും ധീരോദാത്തവുമായിരുന്നു. മലങ്കര മൽപ്പാനായിരുന്ന അദ്ദേഹം വ്രതശുദ്ധിയോടെ ജീവിച്ച പണ്ഡിതനും വിശുദ്ധനുമായിരുന്നു. മലങ്കര സഭയിൽ കാതോലിക്കേറ്റ് സ്ഥാപിക്കുന്നതിന്റെ പ്രധാന ശിൽപിയും സഭാ ഭരണഘടന രൂപീകരണത്തിന്റെ പ്രാണേതാവുമായിരുന്നു. നമ്മുടെ ഭാരതത്തിന് ഒരു ഭരണ ഘടന ഉണ്ടാകുന്നതിന് ഒന്നര ദശകങ്ങൾക്ക് മുൻപ്, 1934 ൽ, മലങ്കര സഭയ്ക്ക് വ്യവസ്ഥാപിതമായ ഒരു ഭരണ ഘടന ഉണ്ടാക്കിയെടുക്കാൻ സാധിച്ചത് ക്രാന്ത ദർശിയായിരുന്ന പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ദീർഘവീക്ഷണമായിരുന്നു. ഇതരസമൂഹങ്ങൾ ഭരണഘടനയെപ്പറ്റി ചിന്തിച്ചു തുടങ്ങുന്നതിനു മുൻപേ മലങ്കര നസ്രാണികളായ നമുക്ക് ഒരു ഭരണഘടന പാസാക്കി എടുക്കുവാനും അതിനനുസൃതമായി ഭരണ ക്രമീകരണങ്ങൾ നടത്തുവാനും സാധിച്ചത് മാർത്തോമൻ പൈതൃകം പേറുന്ന നമുക്ക് മാത്രം അഭിമാനിക്കാനുള്ള കാര്യമാണ്.

മാർത്തോമ്മ ശ്ലീഹായെ തമസ്ക്കരിച്ച്, പരിശുദ്ധ വട്ടശേരിൽ തിരുമേനിയുടെ മൂല്യങ്ങളെ പുച്ഛിച്ചു തള്ളുന്ന വെറുപ്പിന്റെ പ്രത്യയശാസ്ത്രം പ്രചരിപ്പിക്കുന്നവർ ഭയപ്പെടുന്നത് ഈ സത്യങ്ങളെയാണ്. അവരുയർത്തുന്ന അസഹിഷ്ണുതയുടെ കൂർത്ത ത്രിശൂലങ്ങൾ നമുക്ക് നേരെ നീണ്ടുവന്നുകൊണ്ടാണിരിക്കുന്നത് എന്നതും വിസ്മരിക്കാനാവില്ല. എന്നുവരികിലും, നമ്മുടെ പൂർവ്വീകരുടെ ദൈവാശ്രയവും, സത്യസന്ധതയും, ജീവിത വിശുദ്ധിയും നിർമ്മല മനസാക്ഷിയും മുറുകെപ്പിടിച്ചുകൊണ്ട്, പരിശുദ്ധ പൗലോസ് ശ്ലീഹ ഓർമ്മിപ്പിക്കുന്നതുപോലെ *...അരെക്കു സത്യം കെട്ടിയും നീതി എന്ന കവചം ധരിച്ചും സമാധാനസുവിശേഷത്തിന്നായുള്ള ഒരുക്കം കാലിന്നു ചെരിപ്പാക്കിയും എല്ലാറ്റിനും മീതെ ദുഷ്ടന്റെ തീയമ്പുകളെ ഒക്കെയും കെടുക്കുവാന്തക്കതായ വിശ്വാസം എന്ന പരിച എടുത്തുകൊണ്ടും നിൽപ്പിൻ. രക്ഷ എന്ന ശിരസ്ത്രവും ദൈവവചനം എന്ന ആത്മാവിന്റെ വാളും കൈക്കൊൾവിൻ* (എഫേസ്യർ 6:14–17).

നമ്മുടെ ദേശീയഗാനത്തിന്റെ രചയിതാവായ രവീന്ദ്രനാഥ ടാഗോറിന് 1913ൽ നൊബേൽ സമ്മാനം നേടിക്കൊടുത്ത കൃതിയാണ് 'ഗീതാഞ്ജലി' (1910 ൽ പ്രസിദ്ധീകരിച്ചു). അതിലെ 35–ാമത്തെ ഗീതമാണ്:

"Where the mind is without fear
and the head is held high;
Where knowledge is free;
Where the world has not been broken
up into tiny fragments by narrow domestic walls;
Where words come out from the depth of truth;
Where tireless striving stretches its arms into towards perfection;
Where the clear stream of reason has
not lost its way into the dreary desert
sand of dead habit;
Where the mind is led forward by
thee into ever-widening thought and action-
Into that heaven of freedom,my Father,let my country awake. "

അവസാനത്തെ വരിയിൽ ചെറിയൊരു വ്യത്യാസം വരുത്തിക്കൊണ്ട് പാടുവാൻ ആഗ്രഹിക്കുകയാണ്: ….let my CHURCH awake"

അവസാനമായി, നെഹ്രുവിന്റെ ഓർമ്മപ്പെടുത്തൽ നമുക്കൊരു ഉണർത്തുപാട്ടാകട്ടെ: *ഇന്ത്യ ജീവിച്ചിരിക്കുമ്പോൾ നമ്മളെല്ലാം ജീവിക്കുന്നു; ഇന്ത്യ മരിക്കുമ്പോൾ ആർ ജീവിക്കുന്നു* അതിനല്പം നിറം കൊടുത്തിങ്ങനെ പറയുവാനാഗ്രഹിക്കുകയാണ്, *മലങ്കര സഭ ജീവിച്ചിരിക്കുമ്പോൾ നമ്മളെല്ലാം ജീവിക്കുന്നു; മലങ്കര സഭ മരിക്കുമ്പോൾ ആർ ജീവിക്കുന്നു!*

സ്നേഹപൂർവ്വം

**ജോസച്ചൻ**

# 10 ബൈബിൾ & ചർച്ച് ക്വിസ്



ഫാ. മാത്യൂസ് കാഞ്ഞിരംപാറ

Total Marks 75

## A. പഴയനിയമം

(ഉത്തരങ്ങളോടൊപ്പം വേദഭാഗവും എഴുതണം)

1. വി. വേദപുസ്തകത്തിൽ യിരമ്യാ പ്രവാചകന്റെ പേരോടുകൂടി ആരംഭിക്കുന്ന പുസ്തകം ഏത്?
2. അഹറോൻ മരിച്ച് അടക്കപ്പെട്ട സ്ഥലം ഏത്?
   (Ref. ആവർത്തനം)
3. ശമുവേൽ പ്രവാചകന്റെ മൂത്ത മകന്റെ പേര്?
4. 'കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും. അവന് ഇമ്മാനുവേൽ എന്ന് പേർ വിളിക്കും' – ഈ അടയാളം ദൈവം ആർക്കാണ് നൽകിയത്. (Ref. യെശ്ശയ്യാവ്)
5. രൂത്തിന്റെ രണ്ടാമത്തെ ഭർത്താവിന്റെ പേര് എന്ത്?

## B. പുതിയനിയമം

(ഉത്തരങ്ങളോടൊപ്പം വേദഭാഗവും എഴുതണം)

1. പൗലോസിനെ കുത്തുവാൻ സാത്താന്റെ ദൂതനെ ഏൽപിച്ചത് എന്തിനായിരുന്നു? (Ref. കൊരിന്ത്യ ലേഖനം)
2. എഫെസ്യ ലേഖനത്തിൽ കാണുന്ന പ്രകാരം 'വീണ്ടെടുപ്പ്' നാളിനായി നമ്മെ മുദ്രയിട്ടിരിക്കുന്നത് ഏതിനാലാണ്? (താഴെ കൊടുത്തിരിക്കുന്നതിൽ നിന്ന് ശരിയുത്തരം എടുത്തെഴുതുക).
   എ) വിശുദ്ധ മൂറോനാൽ ബി) സന്തോഷ തൈലത്താൽ സി) പരിശുദ്ധാത്മാവിനാൽ
3. 'ദാഹിക്കുന്നവനെല്ലാം എന്റെ അടുക്കൽ വന്ന് കുടിക്കട്ടെ' – എന്ന് യേശു ആഹ്വാനം ചെയ്തത് ഏത് പെരുന്നാളിൽ ആയിരുന്നു? (Ref. യോഹന്നാന്റെ സുവിശേഷം)
4. പൂരിപ്പിക്കുക:
   "................................കൂടാതെ ആരും കർത്താവിനെ കാണുകയില്ല"
   a) മാനസാന്തരം b) ശുദ്ധീകരണം c) കണ്ണട d) സന്തോഷം
5. പുതിയ നിയമത്തിൽ ഏറ്റവും കൂടുതൽ അദ്ധ്യായങ്ങൾ ഉള്ള രണ്ട് പുസ്തകങ്ങൾ ഏവ?

## C. സഭാസംബന്ധമായവ

1. പതിവിൽ നിന്ന് വ്യത്യസ്തമായി ഈ വർഷത്തെ കഷ്ടാനുഭവ ആഴ്ചയിലെ തിങ്കളാഴ്ച പ. സഭ യിലെ എല്ലാ ദേവാലയങ്ങളിലും വി. കുർബ്ബാനയുണ്ടായിരിക്കും. എന്തുകൊണ്ട്?
2. 'സുറിയാനിക്കാരുടെ കിരീടം' എന്ന് അറിയപ്പെടുന്ന പരിശുദ്ധ പിതാവ് ?
3. 'യൽദോ' എന്ന സുറിയാനി പദത്തിന്റെ അർത്ഥമെന്ത്?
4. വി. കുർബ്ബാനയിൽ മൂന്നാമത്തെ റൂശ്മാ കഴിഞ്ഞ് കാസായും പീലാസായും ഉയർത്തി ആഘോഷി ക്കുന്നത് എന്തിനെ അനുസ്മരിപ്പിക്കുന്നു?
   a) കർത്താവിന്റെ ക്രൂശാരോഹണത്തെ b) കർത്താവിന്റെ രണ്ടാമത്തെ വരവിനെ
   c) കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെ
5. പരിശുദ്ധാത്മാവിന്റെ 5 പ്രതീകങ്ങൾ ഏതെല്ലാം?

## ബൈബിൾ & ചർച്ച് ക്വിസ് 8ന്റെ ശരിയുത്തരം

A
1. B. മനുഷ്യൻ (ഉല്പത്തി 3:20)
2. മിസ്രയീമിനെ (ആവ. 4:20)
3. മത്ഥന്യാവ് (നെഹമ്യ 12:8/11:17)
4. യഹോശാഫാത്ത് (യോവേൽ 3:12)
5. A. തങ്കം (പുറപ്പാട് 25:31/31:7/37:17/39:37)

B
1. നിത്യജീവനെ (ഗലാത്യർ 6:8)
2. വി. ലൂക്കോസ് (2:21)
3. നീഗർ (അ. പ്ര. 13:1)
4. 1 തീമോത്തിയോസ് 5:18
5. 1. വിശുദ്ധ മത്തായി (6–ാം അദ്ധ്യായം)
   2. വിശുദ്ധ ലൂക്കോസ് (11–ാം അദ്ധ്യായം)

C
1. സ്വർഗ്ഗാരോഹണം
2. 45–ാം സങ്കീർത്തനം 9–ാം വാക്യം
3. C. മൂറോൻ തൈലം
4. എ.ഡി. 325 ൽ നിഖ്യാസുന്നഹദോസിൽ വച്ച്
5. C. വി. ത്രോണോസ്

## ബൈബിൾ & ചർച്ച് ക്വിസ് 8 ന്റെ ഉത്തരം അയച്ചവർ

| | | മാർക്ക് (75–ൽ) |
|---|---|---|
| 1. | ഡോ. സൂസൻ വർഗീസ്, സെന്റ് തോമസ്, S.S.നട്ടാശേരി | 75 |
| 2. | സോഫി വർഗീസ് | 65 |
| 3. | അമ്മിണിപോൾ, H.M., MKM S.S., പിറവം | 75 |
| 4. | ഷീല വർഗീസ്, MKM S.S., പിറവം | 68 |
| 5. | ലീലാമ്മ ഫിലിപ്പ്, സെന്റ്ജോർജ്പള്ളി, വള്ളിക്കുന്നം | 60 |
| 6. | സൂസൻ തങ്കച്ചൻ, Love Dale, നങ്ങ്യാർകുളങ്ങര | 60 |
| 7. | ബിനി ഷിനു, മാർ കുര്യാക്കോസ് S.S., കല്ലേലി, കോന്നി | 70 |
| 8. | മേരി വർഗീസ്, ശാലോംഭവൻ, വാഴമുട്ടം | 68 |
| 9. | റൂബി സണ്ണി, സെന്റ്തോമസ് S.S., മൂവാറ്റുപുഴ | 58 |
| 10. | റൂബി റെജി, എം.ജി.എം. S.S., നരിയാപുരം | 70 |
| 11. | മിനി ജേക്കബ്, കുന്നത്ത്, കോട്ടപ്പുറം | 75 |
| 12. | റെജി ജോസ്, മാർ ഏലിയാ കത്തീഡ്രൽ, കോട്ടയം | 56 |
| 13. | വിജി ബിജു, സെന്റ്മത്തിയാസ് S.S., കുന്നംകുളം | 70 |
| 14. | പൊന്നമ്മ ജോൺ, സെന്റ്മേരീസ് S.S., നോർത്ത് ശൂരനാട് | 70 |
| 15. | ബേബി കെ. വി., H.M., സെന്റ്മേരീസ് S.S., ആർത്താറ്റ് | 68 |
| 16. | ബിന്ദു ജിജി, എച്ച്. എം., MP S.S., മണ്ണീര, തണ്ണിത്തോട് | 75 |
| 17. | സിനി ഉമ്മൻ, മാർ കുര്യാക്കോസ് S.S., കല്ലേലി, കോന്നി | 70 |
| 18. | എൽബ ഹെയൻ ജോർജ്, സെന്റ്മേരീസ്, വലിയപള്ളി, പിറവം | 65 |
| 19. | ഓമന തങ്കപ്പൻ, മണ്ണിൽ കൊന്നപ്പാറ | 63 |
| 20. | ഏലിയാമ്മ മാത്യു, സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ, ചെങ്ങന്നൂർ | 75 |
| 21. | സൂസൻ ജോസഫ്, സെന്റ്ജോർജ് S.S., ചേപ്പാട് | 48 |
| 22. | ബേബി കുര്യാക്കോസ്, നെടുമാവ് | 65 |
| 23. | ജിബി ജോൺ, സെന്റ്മേരീസ് S.S., വലമ്പൂർ | 65 |
| 24. | റൂബി രാജു, കുമ്പഴ | 70 |

### സമ്മാനാർഹർ

1. ഡോ. സൂസൻ വർഗീസ്, സെന്റ് തോമസ്, S.S.നട്ടാശേരി
2. അമ്മിണിപോൾ, H.M., MKM സൺഡേ സ്കൂൾ, പിറവം
3. മിനി ജേക്കബ്, കുന്നത്ത്, കോട്ടപ്പുറം
4. ബിന്ദു ജിജി, എച്ച്.എം., MP S.S., മണ്ണീര, തണ്ണിത്തോട്
5. ഏലിയാമ്മ മാത്യു, സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ, ചെങ്ങന്നൂർ

*ഉത്തരം അയച്ച എല്ലാവർക്കും അഭിനന്ദനങ്ങൾ*

## ബൈബിൾ & ചർച്ച് ക്വിസ് 9ന്റെ ശരിയുത്തരം

A
1. മഥൂശലഹ് (ഉല്പത്തി 5:27)
2. യോനാഥാൻ (1 ശമുവേൽ 14:27-29)
3. ഏലീശാ പ്രവാചകൻ (2 രാജാക്കന്മാർ 6:5-7)
4. ലോത്തിന്റെ ഭാര്യ (ഉല്പത്തി 19:26)
5. തീക്ഷ്ണൻ (പുറപ്പാട് 34:14)

B
1. ബി. പീലാത്തോസ് (മത്തായി 27:24)
2. വെളിപ്പാട് 12:1
3. എ. ഫിലിപ്പോസ് (അ. പ്ര, 21: 8,9)
4. യൂദായുടെ ലേഖനം (14, 15 വാകൃങ്ങൾ)
5. ധൂർത്ത പുത്രന്റെ ഉപമ (വി. ലൂക്കോസ് 15:22)

C
1. കത്തോലിക്കാ സഭ
2. വി. മാമ്മോദീസാ, വി. മൂറോൻ, വി. പട്ടത്വം
3. വലിയ നോമ്പ് ആരംഭിക്കുന്ന തിങ്കളാഴ്ച
4. ശുദ്ധ സ്ഥലം
5. ഉയിർപ്പുപെരുന്നാൾ കഴിഞ്ഞുവരുന്ന 40-ാം ദിവസം, വ്യാഴാഴ്ച

## ഉത്തരം അയച്ചവർ

### സമ്മാനാർഹർ

| | | മാർക്ക് (75-ൽ) |
|---|---|---|
| 1. | പൊന്നമ്മ ജോൺ, ശൂരനാട്, കൊല്ലം | 75 |
| 2. | എൽബ ഹെലൻ ജോർജ്ജ്, പിറവം | 75 |
| 3. | ഷീല വർഗീസ് MKM S.S., പിറവം | 75 |
| 4. | ബേബി കുര്യാക്കോസ്, നെടുമാവ് | 75 |
| 5. | ഷീല ബെന്നി, സെന്റ് ജോൺസ് പള്ളി, കണ്യാട്ടുനിരപ്പ് | 75 |
| 6. | മിനി ജേക്കബ്, കുന്നത്ത്, കോട്ടപ്പുറം | 75 |
| 7. | ലില്ലി മാത്യു, സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് S.S., വട്ടക്കാവ് | 75 |
| 8. | സൂസൻ ജോസഫ്, സെന്റ് ജോർജ് S.S., ചേപ്പാട് | 75 |
| 9. | സോഫി വർഗീസ്, H.M., മോർ യാക്കോബ് ബുർദ്ദാന S.S., കുന്നുമ്മൽപ്പൊട്ടി | 75 |
| 10. | മത്തായി ജോർജ്, സെന്റ് ജോർജ്ജ് S.S., മൈലപ്ര | 75 |
| 11. | എലിസബത്ത് ജോസഫ്, മാർ ബർസൗമ S.S., പനയ്ക്കൽ | 75 |
| 12. | ബിന്ദു ജിജി, മാർ പീലക്സിനോസ് S.S., മണ്ണീറ | 75 |
| 13. | വിജി ബിജു, സെന്റ് മത്തിയാസ് S.S., കുന്നംകുളം | 75 |
| 14. | ഡോ. സൂസൻ വർഗീസ്, നട്ടാശ്ശേരി | 75 |
| 15. | അഖില സൂസൻ ജേക്കബ്, എലവട്ടയിൽ, കാരികുളം | 73 |
| 16. | റെനി ജോസ്, മാർ ഏലിയാ കത്തീഡ്രൽ, കോട്ടയം | 73 |
| 17. | ഓമന തങ്കച്ചൻ, കൊന്നപ്പാറ | 72 |
| 18. | റൂബി രാജു, സെന്റ് ഗ്രിഗോറിയോസ് S.S., കുമ്പഴ | 70 |
| 19. | സൂസൻ തങ്കച്ചൻ, സെന്റ് ജോർജ്, S.S., ചേപ്പാട് | 70 |
| 20. | ജിബി ജോൺ, സെന്റ് മേരീസ് S.S., വലമ്പൂർ | 65 |
| 21 | സിനി ഉമ്മൻ, മാർ കുര്യാക്കോസ് S.S., കല്ലോയി | 65 |

*ഉത്തരം അയച്ച എല്ലാവർക്കും അഭിനന്ദനങ്ങൾ*

മാതൃകാ പ്രോജക്ട്

വിഷയം

# ഓർത്തഡോക്സ് ആരാധനയിൽ വി. വേദപുസ്തകത്തിനുള്ള സ്ഥാനം

Submitted by:
**Noel S. Varghese**
Class : XII
St. Elias Sunday School, Budhanoor

**ഉള്ളടക്കം**



## ആമുഖം

സഭയുടെ മൗലികമായ ദൗത്യം ദൈവത്തെ ആരാധിക്കുകയാണ്. ആരാധനയിൽ കൂടി ലഭിക്കുന്ന ആത്മീയ ചൈതന്യമാണ് സഭയുടെ സാക്ഷ്യജീവിതത്തിന് കരുത്തുപകരുന്നത്. ആരാധനയും വിശുദ്ധതിരുവെഴുത്തുമായി അഭേദ്യമായ ബന്ധമുണ്ട്. യഹൂദസഭയുടെ ആരാധനയുടെ പശ്ചാത്തലത്തിലാണ് പഴയനിയമം രൂപം പ്രാപിച്ചത്. അതുപോലെ പുതിയനിമയം രൂപം പ്രാപിച്ചത് ക്രിസ്തീയസഭയുടെ ആരാധനയിൽ നിന്നുമാണ്. ആരാധനയുടെ വിവിധ ഘടകങ്ങൾ പ്രചോദനം തിരുവെഴുത്തുകളിൽകൂടി വെളിപ്പെടുത്തികിട്ടിയ സത്യങ്ങളുമാണ്.

പുരാതന സഭയായ ഓർത്തഡോക്സ് സഭയിൽ വിശുദ്ധഗ്രന്ഥത്തിന് സുപ്രധാനമായ സ്ഥാനം നൽകിയിരിക്കുന്നു. അത് മനസിലാക്കുന്നത് സഭയുടെ ആരാധനാസംവിധാനങ്ങളും ആരാധനാക്രമീകരണങ്ങളും പരിശോധിക്കുമ്പോളാണ്. അതിലൂടെ ഓർ ത്തഡോക്സ് ആരാധനയിൽ വിശുദ്ധ വേദപുസ്തകത്തിന് എത്രമാത്രം പ്രാധാന്യം നൽകിയിരിക്കുന്നു എന്ന് കണ്ടെത്തുവാനാണ് എന്റെ ഉദ്യമം.

ഈ വിഷയം ഒരു പ്രോജക്ടിനായി തെരഞ്ഞെടുത്തപ്പോൾ ഇതിനെ പ്രോത്സാഹിപ്പിച്ച് ഇതിനു വേണ്ട സഹായങ്ങൾ ചെയ്തുതന്ന എന്റെ അദ്ധ്യാപകർ, മാതാപിതാക്കൾ, ബഹു. ഇടവക വികാരി എന്നിവരോടുള്ള നന്ദി രേഖപ്പെടുത്തുന്നു. ഓർത്തഡോക്സ് സഭയുടെ ആരാധനയെ സംബന്ധിച്ചും വേദപുസ്തകത്തെ സംബന്ധിച്ചും കൂടുതൽ പഠിക്കുവാനും മനസിലാക്കുവാനും എനിക്ക് ഈ പ്രോജക്ട് മുഖാന്തിരം ഇടയായി. ഇത് പൂർത്തീകരിക്കുവാൻ അനുഗ്രഹം ചൊരിഞ്ഞുതന്ന സർവ്വശക്തനായ ദൈവമുമ്പാകെ ശിരസ്സുനമിച്ചുകൊണ്ട് ഈ പ്രോജക്ട് സമർപ്പിക്കുന്നു.

## വിഷയത്തിന്റ പ്രാധാന്യവും പഠനത്തിന്റെ ആവശ്യകതയും

ഓർത്തഡോക്സ് ആരാധനയിൽ വി. വേദപുസ്തകം അധികമായി ഉപയോഗിക്കപ്പെടുന്നില്ലായെന്നും ഓർത്തഡോക്സ് വിശ്വാസികൾക്ക് വി. വേദപുസ്തകം പരിചിതമല്ലെന്നും പൊതുവെ ഒരു അഭിപ്രായമുണ്ട്. പ്രൊട്ടസ്റ്റന്റ് സഭക്കാരും നവീകരണസഭക്കാരും വി. വേദപുസ്തകവുമായി ആരാധനയ്ക്കുപോകുമ്പോൾ ഓർത്തഡോക്സ് സഭാംഗങ്ങൾ കൈയ്യും വീശി ദേവാലയത്തിൽ കടന്നു

ചെല്ലുന്ന ഒരു പതിവാണുള്ളത്. വി. കുർബ്ബാന മദ്ധ്യേ വിശ്വാസികൾക്ക് നേരിട്ട് വായിക്കേണ്ടുന്ന, അല്ലെങ്കിൽ വേദപുസ്തകം ഉപയോഗിക്കേണ്ടുന്ന സന്ദർഭം ഇല്ല എന്നതാണ് ഇതിനുകാരണം. അതുകൊണ്ടുതന്നെ വേദപുസ്തകഭാഗങ്ങൾ പെട്ടെന്ന് എടുത്തുവായിക്കുക, വാക്യങ്ങൾ റഫറൻസോടുകൂടി പറയുക തുടങ്ങിയവയിൽ ഓർത്തഡോക്സുകാർ പൊതുവെ പിന്നോട്ടാണ്. എന്നാൽ ഓർത്തഡോക്സ് ആരാധനയിലെപ്പോലെ വേദപുസ്തകത്തിന് ഇത്രമാത്രം പ്രാധാന്യം കൊടുക്കുന്ന രീതിയിൽ ആരാധന ക്രമീകരിച്ചിരിക്കുന്ന മറ്റൊരു സഭയില്ലായെന്നുതന്നെ പറയാം.

അങ്ങനെയുള്ള ഒരു സാഹചര്യത്തിൽ 'ഓർത്തഡോക്സ് ആരാധനയിൽ വി. വേദപുസ്തകത്തിനുള്ള സ്ഥാനം' എന്ന വിഷയം പ്രോജക്ടിനായി തെരഞ്ഞെടുത്തത് ഏറ്റവും പ്രാധാന്യവും പ്രസക്തിയർഹിക്കുന്നതുമാണെന്ന ചിന്തയിലാണ്. ഈ വിഷയം പ്രോജക്ടിനായി തെരഞ്ഞെടുത്തതിൽ ഞാൻ ഏറെ അഭിമാനിക്കുന്നു.

## പഠനരീതി

1. റഫറൻസ് ഗ്രന്ഥങ്ങളുടെ വായന
2. വിവിധ സഭകളുടെ ആരാധനകൾ നേരിട്ട് കണ്ട് നിരീക്ഷിച്ചവ
   a. ഓർത്തഡോക്സ്
   b. മാർത്തോമ്മാ
   c. മലങ്കര റീത്ത്
3. സഭയിലെ വൈദീകരുമായി സംസാരിച്ച് നേടിയ അറിവുകൾ

## വിവരങ്ങളുടെ വിശകലനം

### 1. ആദിമ ക്രിസ്തീയ ആരാധന

കർത്താവിന്റെ പരസ്യശുശ്രൂഷയിൽ സുനഗോഗുകൾക്ക് ഒരു വലിയ സ്ഥാനമുണ്ട്. ചില അത്ഭുത പ്രവൃത്തികൾ സുനഗോഗുകളിൽ വച്ചാണ് നടന്നത്. വിലപ്പെട്ട ചില കർത്തൃവചനങ്ങൾ സുനഗോഗുകളിൽ വച്ചാണ് താൻ സംസാരിച്ചത്. പൗലോസിന്റെ മിഷനറി പ്രവർത്തനങ്ങൾ പലപ്പോഴും സുനഗോഗുകളെ കേന്ദ്രീകരിച്ചായിരുന്നു നടന്നത്. ചിതറിപ്പാർത്ത യഹൂദന്മാരുടെ പള്ളികൾ ക്രിസ്തുമത പ്രചാരണ തലങ്ങളായി പരിണമിച്ചു. ക്രിസ്തീയ ആരാധന കരുപ്പിടിപ്പിക്കുന്നതിൽ സുനഗോഗ് ആരാധന സുപ്രധാനമായ പങ്കുവഹിച്ചിട്ടുണ്ട്.

ആധുനിക യഹൂദക്രിസ്ത്യാനികൾ സുനഗോഗുകളിലെ ആരാധനയിൽ പങ്കെടുത്തിരുന്നു. വി. പൗലോസിന്റെ മിഷനറി പ്രവർത്തനങ്ങൾ വീക്ഷിച്ചാൽ സുനഗോഗുകൾക്ക് അതിപ്രധാനമായ സ്ഥാനമുണ്ടായിരുന്നു. ക്രിസ്ത്യാനികളെ യഹൂദന്മാർ പുറന്തള്ളുമ്പോഴേക്കും സുനഗോഗുകളിലെ ആരാധനാരീതികൾ യഹൂദക്രിസ്ത്യാനികൾ കുറയൊക്കെ സ്വീകരിച്ചിരുന്നിരിക്കണം. എന്നാൽ ആദിമ ക്രിസ്തീയ ആരാധന സുനഗോഗ് ആരാധനയുടെ പകർപ്പാണെന്ന് പറയാൻ സാധ്യമല്ല. കാരണം സുനഗോഗിൽ മോശയുടെ അഞ്ചു പുസ്തകങ്ങൾക്കാണ് പ്രാധാന്യം നൽകിയതെങ്കിൽ, ക്രിസ്തീയ ആരാധനയിൽ പ്രവചന പുസ്തകങ്ങൾക്കായിരുന്നു പ്രാധാന്യം. കൂടാതെ അപ്പസ്തോലന്മാരുടെ ലേഖനങ്ങൾക്കും പ്രത്യേക പ്രാധാന്യമുണ്ടായിരുന്നു. സുവിശേഷങ്ങൾ എഴുതപ്പെട്ടതോടെ മറ്റെല്ലാ തിരുവെഴുത്തുകൾക്കും ഉപരിയായ സ്ഥാനം അവയ്ക്കുലഭിച്ചു.

### 2. ആദ്യ നൂറ്റാണ്ടിലെ ആരാധന

രക്തസാക്ഷിയായ ജസ്റ്റിന്റെ എഴുത്തുകളിൽ നിന്നും എ.ഡി. 150-ൽ വി. കുർബ്ബാനയ്ക്ക് വ്യക്തമായ ഒരു ഘടന ഉണ്ടായി എന്നുകാണാം. അന്നത്തെ ആരാധനയിൽ താഴെപ്പറയുന്ന ഘടകങ്ങൾ ഉണ്ടായിരുന്നു.

1. വചനശുശ്രൂഷ
2. വി. കുർബ്ബാന

ഇതിൽ വചനശുശ്രൂഷയിൽ

**വേദവായന:** പ്രവചനപുസ്തകങ്ങളിൽ നിന്നും ശ്ലീഹാന്മാരുടെ ലേഖനങ്ങളിൽ നിന്നും, സുവിശേഷങ്ങളിൽ നിന്നുമുള്ള ഭാഗങ്ങൾ വായിച്ചിരുന്നു.

**ഉപദേശം:** വായിച്ച വേദഭാഗങ്ങൾ അടിസ്ഥാനമാക്കി പലയാളുകൾ പ്രസംഗിച്ചിരുന്നു.

**പൊതുവായ പ്രാർത്ഥന:** എല്ലാവരും ചേർന്ന് ചൊല്ലിയിരുന്നു. നിന്നുകൊണ്ടാണ് വിശ്വാസികൾ പ്രാർത്ഥനയിൽ പങ്കെടുത്തിരുന്നത്.

ഗീതങ്ങളും സങ്കീർത്തനങ്ങളും ആലപിച്ചിരുന്നു.

### 3. ആരാധന :- മൂന്നും നാലും നൂറ്റാണ്ടുകളിൽ

മൂന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ വചനശുശ്രൂഷ, ബലിയർപ്പണം എന്നിങ്ങനെ ആരാധനയ്ക്ക് രണ്ട് ഭാഗങ്ങൾ ഉണ്ടായിരുന്നു എന്ന് തെർത്തുല്യൻ പറയുന്നുണ്ട്.

### വചനശുശ്രൂഷ അഥവാ സ്ഥാനാർത്ഥികളുടെ ശുശ്രൂഷ (Liturgy of the catechumen)

**1. വേദവായന:** യഹൂദ ആരാധനയിൽ നിന്നും ക്രൈസ്തവാരാധന സ്വീകരിച്ച ഒരു ഘടകമാണ് തിരുവെഴുത്തുകൾ വായിക്കുന്നത്. നസ്രേത്തിലെ

സുനഗോഗിൽ വച്ച് യേശുക്രിസ്തു യെശയ്യാ പ്രവാചകന്റെ പുസ്തകത്തിൽ നിന്നുള്ള ഭാഗം വായിച്ചതായി രേഖപ്പെടുത്തിയിരിക്കുന്നു. രക്തസാക്ഷിയായ ജസ്റ്റിന്റെ കാലത്ത് വി. കുർബ്ബാനയ്ക്ക് മുമ്പ് സുവിശേഷഭാഗങ്ങളും പ്രവചന പുസ്തകങ്ങളും വായിച്ചിരുന്നു. നാലാം നൂറ്റാണ്ടിൽ അന്ത്യോഖ്യയിൽ വി. കുർബ്ബാനയ്ക്കുമുമ്പായി നാലു വേദഭാഗങ്ങൾ വായിച്ചിരുന്നു.

- സുനഗോഗിലെ പഴയനിയമത്തിൽ നിന്ന് രണ്ട് ഭാഗങ്ങൾ (ഒന്ന് മോശയുടെ പുസ്തകത്തിൽ നിന്നും, മറ്റൊന്ന് പ്രവചനപുസ്തകങ്ങളിൽ നിന്നും)
- അപ്പസ്തോല പ്രവൃത്തികളിൽ നിന്നോ ലേഖനങ്ങളിൽ നിന്നോ ഒരു ഭാഗം
- സുവിശേഷത്തിൽ നിന്ന് ഒരു ഭാഗം

വേദവായനക്കുറിപ്പുകളുടെ ഉത്ഭവം നാലാം നൂറ്റാണ്ടിലായിരുന്നു

**4. ഓർത്തഡോക്സ് ആരാധനയിൽ വി. വേദപുസ്തകത്തിനുള്ള സ്ഥാനം**

ഓർത്തഡോക്സ് ആരാധനയിൽ ഏറ്റവും പ്രധാനം വി. കുർബ്ബാനയാണ്. ഞായറാഴ്ചകളിലും, മാറാനായ പെരുന്നാളുകളിലും വി. കുർബ്ബാനാനുഷ്ഠാനം നിർബന്ധമാണ്. മറ്റു കൂദാശകളുടെ പൂർത്തീകരണവും വി. കുർബ്ബാനയിൽ കൂടിയാണ്. അങ്ങനെ പരമപ്രധാനമായ വി. കുർബാനയിൽ തിരുവചന പാരായണത്തിന് വലിയ സ്ഥാനം നൽകിയിരിക്കുന്നു.

വി. കുർബ്ബാനയെ പ്രധാനമായി രണ്ട് ഭാഗങ്ങൾ ആയി തിരിക്കാം. ആദ്യത്തെ ഭാഗം പരസ്യമായി ആരംഭിച്ച്, വിശ്വാസപ്രമാണം ചൊല്ലുന്നതുവരെയുള്ളതാണ്. അതുവരെ പട്ടക്കാരൻ ത്രോണോസിന്റെ മുമ്പിലുള്ള പടിയിൽ കയറാതെ അതിനുതാഴെ നിന്നുകൊണ്ടാണ് പ്രാർത്ഥിക്കുന്നത്.

രണ്ടാമത്തെ ഭാഗമായി അനാഫോറ ആരംഭിക്കുമ്പോൾ മുതൽ പദവിമേൽ പ്രാർത്ഥിക്കുന്നു. വി. കുർബ്ബാനയുടെ ആദ്യഭാഗത്തിന് രണ്ട് പേരുകൾ ഉണ്ട്.

1. വചനശുശ്രൂഷ (Ministry of the World)
2. വിശ്വാസികളുടെ ക്രമം (Liturgy of the catechumen)

വചനശുശൂഷ എന്ന് പറയുവാൻ കാരണം, ആ ഭാഗത്ത് തിരുവെഴുത്തുകളിൽ നിന്നുള്ള നിർദ്ദിഷ്ട വായനകളും അവയെ അടിസ്ഥാനമാക്കിയ പ്രബോധനവുമാണ്. രണ്ടാംഭാഗത്തെ പേരിനുള്ള കാരണം ആദിമകാലത്ത് സഭയിൽ മാമോദീസായ്ക്കുവേണ്ടി ഒരുങ്ങി വിശ്വാസം പഠിക്കുന്നവർ ധാരാളം ഉണ്ടായിരുന്നു. അവർക്ക് ഈ ആദ്യഭാഗത്തെ ആരാധനയിൽ സംബന്ധിക്കാം. അതുകഴിഞ്ഞ് പിരിഞ്ഞുപോകണം. രണ്ടാമത്തെ ഭാഗം, മാമ്മോദീസ സ്വീകരിച്ച വിശ്വാസികൾക്ക് മാത്രമുള്ളതാണ്.

വചനശുശ്രൂഷയുടെ ഈ ആദ്യഭാഗം സുനഗോഗ് ആരാധനയുടെ മാതൃകയിൽ ആണ്. അവിടെ മോശയുടെ ന്യായപ്രമാണ ഗ്രന്ഥങ്ങളിൽ നിന്നും പ്രവചന ഗ്രന്ഥങ്ങളിൽനിന്നുമുള്ള വായനകളും സങ്കീർത്തനാലാപങ്ങളും തുടർന്ന് വായന അടിസ്ഥാനമാക്കിയ പ്രബോധനവുമാണ്. വി. കുർബ്ബാനയിൽ നാം പഴയനിയമത്തിൽനിന്നും പുതിയ നിയമത്തിൽനിന്നും വായിക്കുന്നു. ഇപ്പോൾ പഴയനിയമ വായന വി. കുർബ്ബാനയ്ക്കു മുമ്പുള്ള നമസ്ക്കാരത്തിന്റെ പര്യവസാനത്തിലാക്കി. മുമ്പ് അങ്ങനെ ആയിരുന്നില്ല.

തിരുവെഴുത്ത് പുതിയ നിയമം മാത്രമല്ല, പഴയനിയമവും ഉൾപ്പെടുന്നതാണ്. ഇപ്പോൾ നാം മൂന്ന് വായനകൾ നടത്തുന്നു. അതിൽ മൂന്നാമത്തെ വായന എല്ലാ തിരുവെഴുത്തിന്റെയും മകുടവും പൂർത്തീകരണവുമായ വി. സുവിശേഷത്തിൽ നിന്നാണ്. വി. സുവിശേഷം വായിക്കാനായി കൊണ്ടുവരുന്നത് ആഘോഷപൂർവമാണ്. മുമ്പിൽ ധൂപവും, ഇരുവശങ്ങളിലും കത്തിച്ച ദീപവുമായി വി. ഏവൻഗേലിയോൻ ഉയർത്തിപ്പിടിച്ച് വലിയ ആഘോഷമായ വരവേൽപ്പാണ്. ഇതര ഓർത്തഡോക്സ് സഭയിൽ വരവേല്പ് വളരെ മിഴിവുറ്റ ഒന്നാണ്. ഇപ്പോൾ പട്ടക്കാരൻ തന്നെ ഏവൻഗേലിയോൻ ഉയർത്തിപ്പിടിച്ച് പടിഞ്ഞാറോട്ടുകൊണ്ടുവരുന്നു എന്ന മാറ്റം പലയിടത്തും വരുത്തിയിരിക്കുന്നു.

സുവിശേഷത്തിന്റെ മഹത്വത്തെ പറ്റി പട്ടക്കാരൻ ഏവൻഗേലിയോൻ വായിക്കുന്നതിന് മുമ്പ് ആമുഖവാക്കുകളായി പറയുന്നത് ശ്രദ്ധേയമാണ്. 'ലോകത്തിന് ജീവനും രക്ഷയും നൽകുന്ന ദൈവത്തിന്റെ വചനം' എന്നാണ്.

ആരാധനാ സംവിധാനം അനുസരിച്ച് പ്രസംഗം ഏവൻഗേലിയോൻ വായനയെ തുടർന്നാണ് നടത്തേണ്ടത്. മുമ്പ് അങ്ങനെയായിരുന്നു. ഇപ്പോൾ ജനങ്ങളെ പ്രതി കുക്കിലിയോന്റെ ഭാഗത്തേക്കാണ് മാറ്റിയിരിക്കുന്നത്. അത് ലിറ്റർജിക്കലായി ന്യായീകരിക്കാവുന്നതല്ല. ആരാധനാ വർഷത്തെ വിവിധ ഘട്ടങ്ങളായി തിരിച്ച് കർത്താവിന്റെ മനുഷ്യാവതാരവും ശേഷമുള്ള പ്രവർത്തനങ്ങളും തന്റെ പുനരാഗമനത്തെയും യുഗാന്ത്യം വരെയുള്ള വിഷയ

ങ്ങളായും വിശ്വാസികളുടെ ധ്യാനത്തിനും പഠന ത്തിനുമായി സഹായിക്കാനാവുന്ന വേദവായനകൾ തെരഞ്ഞെടുത്തിട്ടുണ്ട്.

**5. വേദപുസ്തക ഭാഗങ്ങളാൽ സമ്പന്നമായ ഓർത്തഡോക്സ് ആരാധന**

നമ്മുടെ വി. കുർബ്ബാനയിൽ വി. വേദപു സ്തകം ഉപയോഗിക്കുന്നതുപോലെ ലോകത്തിൽ മറ്റൊരുസഭയിലും തന്നെ ചെയ്യുന്നില്ല. കുർബ്ബാന യിൽ മാത്രമല്ല, നമ്മുടെ എല്ലാ ശുശ്രൂഷകളിലും വി. വേദപുസ്തകവായനയ്ക്കും അതിലെ ആശ യങ്ങൾക്കും വലിയ പ്രാധാന്യം നൽകുന്ന

പതിവാണ് നമുക്കുള്ളത്. വി. കുർബ്ബാനയിൽ വി. വേദപുസ്തകം ഉപയോഗിക്കുന്നത് വിവിധ തര ത്തിലാണ്.

ഓർത്തഡോക്സ് ആരാധന വേദപുസ്തകഭാ ഗങ്ങളാൽ സമ്പന്നമാണ്. സത്യവിശ്വാസം പഠിക്കു ന്നതുപോലെ തന്നെ വി. വേദപുസ്തകം ധ്യാനി ക്കുവാനും ആരാധന തന്നെയാണ് പരി. സഭ പശ്ചാത്തലമാക്കിയിരിക്കുന്നത്. പഴയ വായന, ശ്ലീഹാ വായന, ഏവൻഗേലിയോൻ വായന എന്നിവ നമ്മുടെ ആരാധനയുടെ ഭാഗങ്ങളാണ്. വള രെയധികം സങ്കീർത്തനഭാഗങ്ങളാണ് ഓരോ നമ സ്കാരത്തിലും ഉൾപ്പെടുത്തിയിരിക്കുന്നത്. ഇതിനു പുറമേ പല ഗീതങ്ങളിലും പ്രാർത്ഥനകളിലും വേദ പുസ്തകഭാഗങ്ങൾ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

## 1) വേദപുസ്തക വായനകൾ

നമ്മുടെ വി. കുർബ്ബാനയിൽ ചുരുങ്ങിയത് ആറു വേദപുസ്തകഭാഗങ്ങളെങ്കിലും വായിക്കപ്പെ ടും. ഇവയിൽ മൂന്നെണ്ണം പഴയനിയമത്തിൽ നിന്നു മാണ്. ഏതൊക്കെ ഭാഗങ്ങളാണ് വായിക്കേണ്ടത് എന്നത് വി. വേദപുസ്തക വായനാകുറിപ്പിൽ രേഖ പ്പെടുത്തിയിട്ടുണ്ട്. ഇത് വളരെ പുരാതനമായ ഒരു പാരമ്പര്യമാണ്. കോപ്റ്റിക് സഭയിൽ ഇവ കൂടാതെ പരിശുദ്ധന്മാരുടെ ലിഖിതങ്ങളിൽ നിന്നു മുള്ള വായനകൾ ചേർത്തുള്ള Synaxaria-യും ഉണ്ട്. വി. കുർബ്ബാന തക്സാകളുടെ കാര്യം പറ ഞ്ഞതുപോലെ തന്നെ വി. വേദവായനാകുറിപ്പിലും സുറിയാനി സഭ വൈവിദ്ധ്യം പുലർത്തുന്നു. നാലാം നൂറ്റാണ്ടിലെ യരുശലേം വേദവായനാകു റിപ്പാണ് ഏറ്റവും പഴക്കമേറിയത്. നമ്മുടെ ഇപ്പോ ഴത്തെ വേദവായനാകുറിപ്പ് 1987-ൽ പരി. എപ്പി സ്ക്കോപ്പൽ സുന്നഹദോസ് അംഗീകരിച്ച് പ്രസി ദ്ധീകരിച്ചതാണ്. ഇതിൽ ഇടക്കാല ഗ്രന്ഥങ്ങളും ചേർത്തിട്ടുണ്ട്. (ഉദാ: ബാറാസീറാ, മക്കാബിയർ). നോമ്പ് കാലത്താണെങ്കിൽ ഓരോ ദിവസവും വായിക്കാനുള്ള വേദഭാഗങ്ങൾ വേദവായനാക്കുറി പ്പിൽ ചേർത്തിരിക്കുന്നു.

"നീതിമാന്മാരുടെ കൂടാരത്തിൽ മഹത്വത്തി ന്റെയും രക്ഷയുടെയും ശബ്ദം എന്ന് ദാവീദ് മുഖാ ന്തിരം പരിശുദ്ധ റൂഹാ പാടി എന്ന ആമുഖത്തോ ടെയാണല്ലോ പഴമവായന ആരംഭിക്കുന്നത്. ഓരോ ദിവസത്തെയും പ്രാധാന്യമനുസരിച്ചാണ് പഴയനി യമഭാഗങ്ങളും പുതിയനിയമങ്ങളും വേദവായനാ കുറിപ്പിൽ തെരഞ്ഞെടുത്തിരിക്കുന്നത്. ഇതിന് വേദ ശാസ്ത്രപരമായ ഒരു പശ്ചാത്തലമുണ്ട്. ഉദാഹര ണമായി ക്രിസ്തുമസിന്റെ വായനകൾ ശ്രദ്ധി ക്കുക.

a) സന്ധ്യയ്ക്കുള്ള ഏവൻഗേലിയോനിൽ വചനം ജഢമായി തീർന്നതിനെ സംബന്ധിച്ച് വായിക്കുന്നു (വി. യോഹ 1:1–18).

b) പ്രഭാതത്തിൽ വി. ലൂക്കോസിന്റെ സുവി ശേഷം 2-ാം അദ്ധ്യായത്തിൽ നിന്നും ഏവൻഗേ ലിയോൻ വായിക്കുന്നു. യേശുവിന്റെ ജനനത്തെ പറ്റിയുള്ള മുന്നറിയിപ്പാണിവിടെ നൽകിയിരിക്കു ന്നത്.

c) പഴമവായനകളിൽ വാഗ്ദത്തപുത്രനായ യിസഹാക്കിന്റെ ജനനം (ഉല്പത്തി. 21:1–8), ബത്ല ഹേമിന്റെ ഉയർച്ച (മീഖാ. 5:1–4), മിശിഹായുടെ ജനനത്തിന്റെ പ്രവചനം (യെശ. 9:1–7) എന്നിങ്ങ നെയുള്ള ഭാഗങ്ങൾ വായിക്കുന്നു.

d) വടക്കുവശത്തുള്ള ശ്ലീഹാവായനയിൽ അപ്പ സ്തൊലന്മാർ കണ്ടതും, കേട്ടതും, തൊട്ടുനോക്കി യതുമായ ജീവന്റെ വചനത്തെ പറ്റി (1 യോഹ. 1:1–10) ആണ് വായിക്കുന്നത്.

e) തെക്കുവശത്ത് യേശുവിന്റെ ജനനത്താൽ ന്യായപ്രമാണകാലത്തിനുണ്ടായ അധഃപതനത്തെ പറ്റി (ഗലാത്യർ. 3:23–47) വായിക്കുന്നു.

f ) ഏവൻഗേലിയോൻ വായന മത്തായിയുടെ സുവിശേഷം 2-ാം അദ്ധ്യായം 1 മുതൽ 12 വരെയു ള്ളതാണ്. ഇവിടെ ഇതുവരെ വായിച്ച ഭാഗത്തിന്റെ എല്ലാം പരിസമാപ്തി കുറിക്കുന്നു.

**2. സങ്കീർത്തനങ്ങൾ**

നമ്മുടെ ആരാധനയിൽ ഉടനീളം സങ്കീർത്താ നാലാപമുണ്ട്. നമസ്ക്കാരങ്ങളിലെല്ലാം ധാരാളം സങ്കീർത്തനങ്ങൾ നാം ചൊല്ലാറുണ്ടല്ലോ. ഞായ റാഴ്ച പ്രഭാതനമസ്ക്കാരത്തിന്റെ തുടക്കം തന്നെ 51-ാം മസുമൂർ ആണല്ലോ. പട്ടക്കാരൻ നടത്തുന്ന രഹസ്യപ്രാർത്ഥനകളിൽ തൂയോബോ, സമാപന ശുശ്രൂഷ മുതലായവയിൽ പല സങ്കീർത്തനങ്ങളും (സങ്കീ. 23,29 തുടങ്ങിയവ) ചൊല്ലാറുണ്ട്. അംശവ

സ്ത്രങ്ങൾ അണിയുന്നതും, ബലിപീഠം ക്രമീകരിക്കുന്നതുമെല്ലാം സങ്കീർത്തനം ചൊല്ലിയാണ്.

### 3. പ്രാർത്ഥനകൾ

വി.കുർബ്ബാനയിൽ കർത്തൃപ്രാർത്ഥന (വി. മത്തായി 6:9–16) കൂടാതെ ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ ഫിലിപ്യലേഖനത്തിലെ ക്രിസ്തുഗീതവും (ഫിലി. 2:6–11), വി. കീർത്തനവും (യെശ. 6:3), പൗലൊസ് തിമോത്തിയോസിന് എഴുതിയ ലേഖനത്തിലെ ക്രിസ്തുഗീതവും (1 തീമോ. 3:16) ഒക്കെ ആലപിക്കാറുണ്ട്. പിതാവാം ദൈവത്തിന്റെ സ്നേഹവും എന്നു തുടങ്ങുന്ന ആശീർവാദം (2 കൊരി. 13:13) ആണ്. ധാരാളം പ്രാവശ്യം ആവർത്തിക്കുന്ന സമാധാന ആശംസയും തിരുവചനത്തിൽ നിന്നുമുള്ളതാണ് (യോഹ. 20:19,21,26). ആമേൻ, ഹാലേലുയ്യാ, കുറിയേലായിസോൻ തുടങ്ങിയ പദങ്ങൾ വേദപുസ്തകത്തിൽ പല പ്രാവശ്യം ആവർത്തിക്കുന്നുണ്ട്. പല പ്രാർത്ഥനകളുടെയും അവസാനം ചൊല്ലുന്ന "അവനെന്നെന്നേക്കും മഹത്വം ആമ്മീൻ" (റോമ 11:38), ഗലാത്യർ (1:5), (തീമോ. 4:18) പുതിയ നിയമത്തിൽ ആവർത്തിച്ചാവർത്തിച്ച് പറയുന്നതാണ്. ഇവയൊന്നും കൂടാതെ നമ്മുടെ പ്രൊമിയോൻ സെദറാകൾ ശ്രദ്ധിച്ചാലും അവയെല്ലാം വേദപുസ്തക സംഭവങ്ങളും, വേദപുസ്തക കഥാപാത്രങ്ങളും കൊണ്ട് സമ്പന്നമാണ്.

### 4. ഗീതങ്ങൾ

വി. കുർബ്ബാനയിലെ ഗീതങ്ങളുടെയെല്ലാം പിറകിൽ വി. വേദപുസ്തകമാണുള്ളത്. പൗലൊസ് ശ്ലീഹാ എന്നു തുടങ്ങുന്ന ഗീതം ഗലാത്യർ 1:5–9 നിന്നുള്ളതാണ്.

കുക്കിലിയോനുകളുടെയെല്ലാം അടിസ്ഥാനം സങ്കീർത്തനങ്ങളാണ്.

1) നിന്നാൾ സ്തുതിയൊടു – സങ്കീ. 45: 9–11
2) നീതിജ്ഞൻ പനപോലെ – സങ്കീ. 92: 12–14
3) ചാർത്തും നീതിയെ – സങ്കീ. 132: 9–12
4) വെല്ലും ശത്രുക്കളെ – സങ്കീ. 44: 5–7

### 5. മദ്ബഹായുടെ ചമയങ്ങൾ

ദേവാലയത്തിന്റെ നിർമ്മാണം തന്നെ വേദപുസ്തകാധിഷ്ഠിതമാണ്. അതിലെ ചമയങ്ങളും കാർമ്മികന്റെ വേഷവിധാനങ്ങളുമൊക്കെ വേദപുസ്തകാശയങ്ങളുടെ പിൻബലത്തിലാണ് ക്രമീകരിച്ചിരിക്കുന്നത് എന്നത് നാം പ്രത്യേകം മനസിലാക്കണം. (പുറ. 25, 1 രാജാ. 6). ദേവാലയത്തിൽ നടക്കുന്ന പെരുന്നാളുകളും (ആവർത്തനം. 16) പുരോഹിതന്മാരുടെ വേഷവിധാനങ്ങളും (പുറ. 28) വേദപുസ്തകാധിഷ്ഠിതമാണ്. പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലെ ദേവാലയങ്ങളുടെ ഉൾഭിത്തിയും, പുറംഭിത്തിയുമെല്ലാം വി. വേദപുസ്തക വിവരങ്ങൾ ഉൾക്കൊള്ളുന്ന "ഐക്കണുകൾ" (icons) കൊണ്ട് നിറഞ്ഞിരിക്കുന്നത് വളരെ മനോഹരമായ ഒരു കാഴ്ച തന്നെയാണ്. ഇസഹാക്കിന്റെ ബലിയും (ഉല്പത്തി. 22), യാക്കോബ് കണ്ട ഗോവേണിയും (ഉല്പത്തി. 28), അന്ത്യന്യായ വിധിയും ഒക്കെ ഇത്തരം ഐക്കണുകളുടെ ഇതിവൃത്തങ്ങളാണ്.

### 5. പ്രധാന കണ്ടെത്തലുകൾ

1) ഓർത്തഡോക്സ് സഭയുടെ ആരാധനകളിൽ പ്രധാന്യമർഹിക്കുന്ന വി. കുർബാനയാണ്. ഞായറാഴ്ചകളിലും, മാറാനായ പെരുന്നാളുകളിലും വി. കുർബ്ബാനുഷ്ഠാനം നിർബന്ധമാണ്. മറ്റ് കൂദാശകളുടെ പൂർത്തീകരണവും വി. കുർബ്ബാനയോടെ ചേർന്നാണ് നടക്കുന്നത്. അങ്ങനെ പരമപ്രധാനമായ വി. കുർബ്ബാനയിൽ തിരുവചനപാരായണത്തിന് വലിയ സ്ഥാനം നല്കിയിരിക്കുന്നു.

2) മാമോദീസ, വിവാഹം, പട്ടംകൊട തുടങ്ങിയ മറ്റ് കൂദാശകൾ അനുഷ്ഠിക്കുമ്പോഴും തിരുവെഴുത്തിൽ നിന്നുള്ള വായന അവിഭാജ്യഘടകമാണ്.

3) യൽദോ, ദനഹാ, ഓശാന, ദുഃഖവെള്ളി, ഉയിർപ്പ്, പെന്തിക്കോസ്തി മുതലായവ വിശേഷ ദിവസങ്ങളിൽ പ്രത്യേകമായ ശുശ്രൂഷാസംവിധാനമുണ്ട്. ഓരോ വിഷയത്തോടും ബന്ധപ്പെടുത്തി അതിന്റെ പ്രസക്തിയും അനുഗ്രഹവും അനുഭവവേദ്യമാക്കുവാൻ തക്കവണ്ണമുള്ള ശുശ്രൂഷക്രമങ്ങളാണ് ഇവ. ഈ ശുശ്രൂഷക്രമങ്ങളിൽ എല്ലാം തന്നെ പഴയനിയമത്തിൽ നിന്നും പുതിയനിയമത്തിൽ നിന്നും പ്രസക്തവും അനുയോജ്യമായ വേദഭാഗങ്ങൾ വായിക്കുന്നുണ്ട്. ഈ ശുശ്രൂഷക്രമങ്ങൾ ക്രോഡീകരിച്ച സഭാപിതാക്കന്മാർ നല്ല വേദപരിജ്ഞാനമുള്ളവർ ആയിരുന്നുയെന്ന് വ്യക്തമാണ്.

4) ഓർത്തഡോക്സ് സഭയുടെ ആരാധനകളിൽ പങ്കെടുക്കുമ്പോഴും, കൂദാശകളിലും, നമസ്കാരങ്ങളിലും അർത്ഥപൂർണ്ണമായി സംബന്ധിക്കുമ്പോൾ അവയുടെ തിരുവചനസമ്പുഷ്ടി വിശ്വാസികളുടെ ഹൃദയത്തിൽ പതിയുന്നതാണ്. കൂടാതെ ഭവനങ്ങളിലെ കുടുംബാരാധനയിൽ തിരുവചനം വായിച്ചശേഷമാണ് കാനോനിക നമസ്കാരം നടത്തുന്നത്. ആരാധനയുടെ ഭാഗമാണ് തിരുവചനധ്യാനം എന്ന ബോധ്യം കുഞ്ഞുങ്ങൾക്കുണ്ടാകുവാൻ ഇതിലൂടെ സാധിക്കൂ.

### 6 ഉപസംഹാരം

ഓർത്തഡോക്സ് ആരാധനയിൽ വി. വേദപുസ്തകം ഉപയോഗിക്കുന്നതുപോലെ ലോകത്ത് മറ്റൊരു സഭയിലും അത് ഉപയോഗിക്കുന്നില്ല. വി. കുർബ്ബാനയിൽ മാത്രമല്ല, നമ്മുടെ എല്ലാ ശുശ്രൂഷകളിലും വി. വേദപുസ്തകവായനക്കും, ആശയങ്ങൾക്കും വലിയ പ്രാധാന്യം നല്കുന്നു. വേദശാസ്ത്രപണ്ഡിതന്മാരായ സഭാപിതാക്കന്മാർ ധ്യാനത്തോടും, പ്രാർത്ഥനയോടും വേദപുസ്തക സത്യങ്ങൾ അടിസ്ഥാനമാക്കി ചിട്ടപ്പെടുത്തിയ ഹൃദ്യമായ ഗീതങ്ങളും, വേദപുസ്തകസംഭവങ്ങളും, കഥാപാത്രങ്ങളും അടങ്ങിയ പ്രൊമിയോൻ സെദാറകൾ നമ്മുടെ ആരാധനകളെയും വി. കുർബ്ബാനയെയും അതിശ്രേഷ്ഠമായ ആരാധനാനുഭവമാക്കിത്തീർക്കുന്നു.

ചുരുക്കത്തിൽ വി. വേദപുസ്തകാടിസ്ഥാനമായ ദേവാലയവും, ആരാധനാവിധികളുമൊക്കെയാണ് നമ്മുടെ കുർബ്ബാനയ്ക്ക് അതിന്റെ പൂർണ്ണത നല്കുന്നത് എന്നു പറയാം. വി. വേദപുസ്തകം സാധാരണക്കാരന് മനസ്സിലാക്കുവാൻ ദേവാലയത്തിൽ ചെലവഴിക്കുന്ന സമയം പ്രയോജനപ്പെടുത്തണമെന്നനിലയിലാണ് എല്ലാ കാര്യങ്ങളും പരി. സഭ നമുക്കായി ക്രമീകരിച്ചുതന്നിരിക്കുന്നത്.

### 7 റഫറൻസുകൾ


1. അബ്ബാ പിതാവേ:
ഫാ. ഡോ. ബി. വർഗീസ് (ദിവ്യബോധനം vol. 8)
2. വി. കുർബ്ബാന ഒരു ധ്യാനപഠനം:
അഭി മാത്യൂസ് മാർ ബർന്നബാസ്
3. വി. കുർബ്ബാന ഒരു പഠനം:
ഫാ. ഡോ. റജി മാത്യൂസ്
4. സൺഡേസ്കൂൾ പാഠാവലി: ക്ലാസ് XI
5. സൺഡേസ്കൂൾ പാഠാവലി: ക്ലാസ് XII




കേന്ദ്ര പരീക്ഷാബോർഡ് അംഗവും പത്തനാപുരം ഡിസ്ട്രിക്ട് ഇൻസ്പെക്ടറും “ഞായർ പള്ളിക്കൂടത്തിന്റെ” അവതാരകനുമായ ഡോ. സന്തോഷ് ജി. തോമസ് കേരള ഹൈക്കോടതിയിൽ അഭിഭാഷകനായി എൻറോൾ ചെയ്തു.

# മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം കാതോലിക്കേറ്റിനു മുമ്പ്

ഡോ. എം. കുര്യൻ തോമസ് & വർഗീസ് ജോൺ തോട്ടപ്പുഴ

**ക**ഴിഞ്ഞ ഇരുപതു നൂറ്റാണ്ടുകളിൽ മലങ്കര നസ്രാണികളുടെ ഏറ്റവും തീവ്രമായ വികാരമായിരുന്നു മാർതോമ്മാ പൈതൃകം. പോർട്ടുഗീസ് കാലഘട്ടത്തിലെ റോമൻ കത്തോലിക്കാ കടന്നു കയറ്റത്തിനെതിരെ ഏറ്റവും ശക്തമായ പ്രതിരോധം മലങ്കര നസ്രാണികൾ തീർത്തത്, മാർത്തോമ്മായുടെ 'മാർഗ്ഗവും വഴിപാടും' (വിശ്വാസവും ജാതിയും) എന്ന അടിസ്ഥാനത്തിലായിരുന്നു.[1] ഈ പൈതൃകത്തിന്റെ ഭാഗമായാണ് 1912 മുതൽ തന്നെ മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാമാർ 'മാർതോമ്മാ ശ്ളീഹായുടെ' സിംഹാസനം എന്ന സംജ്ഞ ഉപയോഗിച്ചുവന്നത്. മലങ്കരയിലെ ഒന്നും രണ്ടും പൗരസ്ത്യ കാതോലിക്കാമാരുടെ തലവാചകത്തിൽ 'മാർതോമ്മാ ശ്ളീഹായുടെ സിംഹാസനം' ഉപയോഗിച്ച രേഖകൾ ലഭ്യമാണ്.

എന്നാൽ അതിലും പിമ്പോട്ടു പോയാൽ മലങ്കരസഭയെ മൂന്നു നൂറ്റാണ്ടുകാലം ഭരിച്ച മലങ്കര മെത്രാന്മാരും അതിനും മുമ്പ് സഭാദ്ധ്യക്ഷൻമാരായി വന്ന പേർഷ്യൻ മെത്രാൻമാരും മാർതോമ്മാ ശ്ലീഹായുടെ സിംഹാസനം ഉപയോഗിച്ചിരുന്നു. അവയിൽ ഏതാനും ചിലതുമാത്രമാണ് ഈ ലേഖനത്തിന്റെ പ്രതിവാദ്യവിഷയം.

മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം പ്രതിപാദിക്കുന്ന ആദ്യരേഖ എ.ഡി. 1301 ൽ കൊടുങ്ങല്ലൂർ വച്ച് ഒരു സഖറിയ ശെമ്മാശൻ പകർത്തിയെഴുതിയ കൽദായ സുറിയാനി വേദവായനക്കുറിപ്പു പുസ്തകമാണ്. വത്തിക്കാൻ ലൈബ്രറിയിൽ സൂക്ഷിക്കുന്ന ടി ഗ്രന്ഥത്തിന്റെ (Vat.Syr.22) കോലഫോൺ (പകർപ്പെഴുത്തു വിവരം)-ൽ അന്ന് ഭരിക്കുന്ന മെത്രാപ്പോലീത്തായെപ്പറ്റി "ഞങ്ങളുടെ തലവനായ മാർ യാക്കോബ്, മാർ തോമാശ്ലീഹായുടെ പരിശുദ്ധ സിംഹാസനത്തിന്റെയും (The holy see of Apostle Mar Thomas) ഇന്ത്യൻ സഭ മുഴുവന്റെയും അദ്ധ്യക്ഷനും തലവനും" എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്[2] (റോമൻ കത്തോലിക്കാ സഭയുടെ തലവനായ മാർപ്പാപ്പാ "The Holy Roman See" എന്നുപയോഗിക്കുന്നതുമായി താരതമ്യം ചെയ്യുക).

1653-ൽ കൂനൻകുരിശു സത്യം മുതൽ 1815 വരെ മലങ്കര ഭരിച്ച ഒൻപതു മെത്രാൻമാരുടെയും സ്ഥാനനാമം മാർത്തോമ്മാ എന്നായിരുന്നു. ഇവരിൽ മൂന്നു പേരുടെയെങ്കിലും സ്വന്തം പേര് വ്യത്യസ്തമായിരുന്നു. ഈ സ്ഥാനനാമം മാർത്തോമ്മാ സിംഹാസനത്തിന്റെ ബഹിർസ്ഫുരണമായി വേണം കണക്കാക്കാൻ.

വ്യക്തമായും "മാർത്തോമാ ശ്ലീഹായുടെ സിംഹാസനം" എന്നു പരാമർശിക്കുന്ന ലഭ്യമായ ആദ്യരേഖ 1817 വൃശ്ചികം രണ്ടിന് കിടങ്ങൻ ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ, പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസിയോസ് മൂന്നാമൻ മെത്രാപ്പോലീത്തായെ "മലങ്കരയുടെ സിംഹാസനത്തിലേക്ക് മെത്രാപ്പോലീത്താ" ആയി നൽകിയ സ്താത്തിക്കോനാണ്. ഈ സ്താത്തിക്കോനിൽ തന്റെ സ്ഥാനനാമമായി മാർ പീലക്സീനോസ് ചേർത്തിരിക്കുന്നത് "തോമസ് അപ്പോസ്തോലന്റെ സിംഹാസനമാകുന്ന മലങ്കരയുടെയും ഇന്ത്യ മുഴുവന്റെയും സിംഹാസനത്തിൽ ഗീവർഗീസ് എന്നു പേരുള്ള പീലക്സീനോസ് മെത്രാപ്പോലീത്താ" എന്നാണ്.[3] സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ 1816 നവംബർ 24-ന് കാലം ചെയ്തതിനെ തുടർന്ന് മാർ പീലക്സീനോസ് മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനമേറ്റിരുന്നു.

എന്നാൽ ഇതിനു മുമ്പ് പകലോമറ്റം കുടുംബവാഴ്ച അവസാനിപ്പിക്കുന്നതിനും ഇട്ടൂപ്പ് റമ്പാനെ മലങ്കര മെത്രാപ്പോലീത്താ ആക്കണമെന്നുള്ള കേണൽ മൺറോയുടെ ആവശ്യം പരിഗണിക്കുന്നതിനുമായി മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാനുള്ള മാർ പീലക്സീനോസിന്റെ കൽപനയിൽ "തൊഴിയൂർ ഇടവകയുടെ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ" എന്നു മാത്രമായിരുന്നു തലവാചകം.[4] രണ്ടു വർഷത്തിന്റെ ഇടവേളയിലുള്ള ഈ കൽപനകളിലെ തലവാചകത്തിലെ വ്യത്യാസത്തിൽ നിന്ന് മനസിലാകുന്നത് ഇതിനിടയിൽ അദ്ദേഹത്തിനു ലഭിച്ച ആക്ടിംഗ് മലങ്കര മെത്രാപ്പോലീത്താ സ്ഥാനമാണ് അദ്ദേഹത്തെ 'മാർതോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനാക്കിയത്' എന്നാണ്.

അടുത്ത രേഖ മലങ്കര മെത്രാപ്പോലീത്താ ചേപ്പാട് മാർ ദീവന്നാസിയോസ് നാലാമൻ, തൊഴിയൂർ ഇടവകയുടെ കുത്തൂർ ഗീവർഗീസ് മാർ കൂറി

ലോസിന് കൊ.വ. 1005 (എ.ഡി. 1830) മീനം 15–നു നൽകിയ സ്താത്തിക്കോനാണ്. "ദൈവകൃപയാൽ ഇന്ത്യയുടെ അതൃത്തിയിലുള്ള മലയാളത്തിൽ വസിക്കുന്ന ക്രിസ്തുവിന്റെ ആട്ടിൻകുട്ടികളുടെയും പെണ്ണാടുകളുടെയും ഇടയനും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ പിതാവും പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമസ് അപ്പോസ്തോലന്റെ സിംഹാസനാരൂഢനുമായിരിക്കുന്ന ഫിലിപ്പോസെന്ന ദീവന്നാസിയോസ് മെത്രാപ്പോലീത്താ ആയ നാം....."[5] എന്നാണ് സ്താത്തിക്കോൻ ആരംഭിക്കുന്നത്.

മാർ ദീവന്നാസിയോസ് നാലാമന് 1840 കന്നി 1–നു അന്ത്യോഖ്യായുടെ പ. ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് അയച്ച കൽപ്പനയിൽ മലങ്കരസഭയെ വിശേഷിപ്പിച്ചിരിക്കുന്നത്. "പരിശുദ്ധ അപ്പോസ്തോലനായ മാർത്തോമ്മായുടെ സിംഹാസന ഇടവക"[6] എന്നാണ്.

1848–ലെ കൊച്ചി പഞ്ചായത്തു വിധിപ്രകാരം മലങ്കര മെത്രാൻ സ്ഥാനം പ്രാപിച്ച പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസിയോസ് "പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം" എന്ന സ്ഥാനം ഉപയോഗിച്ചിരുന്നു. തോമസ് അത്താനാസിയോസിനെ തന്റെ പിൻഗാമിയായി വാഴിച്ചപ്പോൾ നൽകിയ സ്ഥാത്തിക്കോനിൽ അദ്ദേഹം മാർത്തോമ്മാശ്ലീഹായുടെ സിംഹാസനാരൂഢനാണെന്നും പിൻഗാമിയെ വാഴിക്കുന്നത് ആ സിംഹാസനത്തിലേയ്ക്കാണെന്നും വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്.[7] കൊല്ലവർഷം 1048 (1873) നു മുമ്പു തന്നെ അദ്ദേഹം കല്പനകളിൽ മലങ്കര സിംഹാസനം എന്നെഴുതുക പതിവായിരുന്നു എന്ന് തോമസ് അത്താനാസിയോസ് സെമിനാരിക്കേസിൽ മൊഴികൊടുത്തിട്ടുണ്ട്. നവീകരണ സുറിയാനിക്കാർ (മാർത്തോമ്മാ സഭ) അവരുടെ സഭാതലവനെ സംബോധന ചെയ്യുന്നത് "മലങ്കര ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ"[8] എന്നാണ്. ഇപ്പോൾ അവരുടെ കല്പനകളുടെ തലവാചകം "മലങ്കര ശ്ലീഹായുടെ സിംഹാസനത്തിന്റെ .......... മാർതോമ്മാ മെത്രാപ്പോലീത്താ" എന്നാണ്.

1846–ൽ മലങ്കരെ എത്തി, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു അവകാശവാദം ഉന്നയിക്കുകയും 1848–ലെ കൊച്ചി പഞ്ചായത്തു വിധിമൂലം ആ സ്ഥാനം ലഭിക്കാതെ പോവുകയും ചെയ്ത അന്ത്യോഖ്യൻ മേൽപ്പട്ടക്കാരനായിരുന്നു യുയാക്കിം മാർ കൂറീലോസ്. 1874–ൽ കാലം ചെയ്യുന്നതു വരെയും അദ്ദേഹം അധികാരമില്ലെങ്കിലും "മലങ്കര മെത്രാപ്പോലീത്താ" എന്നു ഭാവിച്ചിരുന്നു. അദ്ദേഹം സ്ഥാപിച്ച ഫോർട്ടുകൊച്ചി പള്ളിയിൽ ഉപയോഗിച്ചിരുന്ന തബ്ലൈത്തായിൽ "ഇന്ത്യയിലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ യുയാക്കീം കൂറിലോസ് മെത്രാപ്പോലീത്തായുടെ കൈകളാൽ...."[9] എന്നു സുറിയാനിയിൽ എഴുതിയിട്ടുണ്ട്.

1857–ൽ മലങ്കര സന്ദർശിച്ച യറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദേദുനുഹറോ 1857 മീനം 13–നു റാക്കാട്ടുപള്ളി സന്ദർശിച്ചു. അതിന്റെ സ്മാരകമായി അദ്ദേഹം അവിടുത്തെ വി. മദ്ബഹായിൽ സ്ഥാപിച്ച ശിലാരേഖയിൽ യുയാക്കിം കൂറിലോസിനെ "മലങ്കരയുള്ള മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന"[10] എന്നാണ് വിശേഷിപ്പിക്കുന്നത്.

"മോർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ കൂറിലോസ് യൂയാക്കിം" എന്ന് അറബിയിൽ മുദ്രണം ചെയ്ത ഒരു ചെറിയ മുദ്ര യുയാക്കിം മാർ കൂറിലോസിന് ഉണ്ടായിരുന്നതായി പ. ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ രേഖപ്പെടുത്തിയിട്ടുണ്ട്.[11]

യൂയാക്കിം മാർ കൂറിലോസ് പുതുപ്പള്ളിപള്ളിക്ക് 1022 (1847) ഇടവം 8–ന് അയച്ച രണ്ടു കല്പനകൾ "മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്റെ മെത്രാപ്പോലീത്തായും ഈശോമിശിഹായുടെ അടിയാൻ ഇഗ്നാത്തിയോസ് പാത്രിയർക്കീസുബാവായുടെ ശ്ലീഹായും ആയ മാർ കൂറിലോസ് യൂയാക്കീം മെത്രാപ്പോലീത്താ" എന്നാണ് ആരംഭിക്കുന്നത് (വെട്ടിയിൽ ഉലഹന്നാൻ തൊമ്മൻ എഴുതിയ *വാകത്താനം പള്ളിചരിത്ര*ത്തിൽ നിന്ന്).

പുലിക്കോട്ടിൽ മാർ ജോസഫ് ദിവന്നാസിയോസ് അഞ്ചാമനെ (1865–1909) പറ്റി കടുത്ത അന്ത്യോഖ്യാഭക്തനായ ഇ. എം. ഫിലിപ്പ് "മാർ ദിവന്നാസിയോസ് അഞ്ചാമൻ മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു"[2] എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. 1889–ലെ റോയൽ കോടതി വിധിയിൽ അവസാനിച്ച നവീകരണക്കാരുമായുള്ള കേസിന്റെ പ്രധാന നടത്തിപ്പുകാരൻ എന്ന നിലയിൽ ലഭ്യമായ എല്ലാ രേഖകളും പരിശോധിക്കാൻ അവസരം ലഭിച്ച കൂർമബുദ്ധിയായ ഇ.എം. ഫിലിപ്പ് കേവലം ആലങ്കാരികമായി ഈ പദപ്രയോഗം നടത്തിയെന്ന് വിശ്വസിക്കാൻ സാദ്ധ്യമല്ല.

* * * * *

ഇതുപോലെ തന്നെ വി. പത്രോസ് ശ്ലീഹായ്ക്കു മാത്രമേ സിംഹാസനമുള്ളൂ എന്ന വാദം നിരർത്ഥകമാണ്. മലങ്കരയിൽ മാത്രമല്ല ക്രൈസ്തവ ലോകത്തെ പല സഭകളും അവരുടെ തലവന്മാരുടെ സ്ഥാനപ്പേരിൽ "സിംഹാസനം" ഉപയോഗിക്കുന്നുണ്ട്. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽപെടുന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭാതലവൻ "അലക്സന്ത്ര്യായുടെ പോപ്പും വിശുദ്ധ മർക്കോസിന്റെ സിംഹാസനത്തിന്റെ പാത്രിയർക്കീസും" (Pope of Alexandria and Patriarch of the See of St. Mark) എന്നാണ് അറിയപ്പെടുന്നത്.

ഇപ്പോഴത്തെ കോപ്റ്റിക് സഭാതലവൻ തെവോ ദ്രോസ് II, വി. മർക്കോസ് മുതലുള്ള 118–ാമത്തെ പാത്രിയർക്കീസാണ്. സമന്മാരായ ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാരുടെ ഇടയിൽ കോപ്റ്റിക് പോപ്പിന് ഒന്നാം സ്ഥാനമാണുള്ളത്. വി. പത്രോസ് ശ്ലീഹായുടെ പിൻഗാമിയായ പ. അന്ത്യോഖ്യാ പാത്രിയർക്കീസിന് രണ്ടാം സ്ഥാനവും. നാലാം നൂറ്റാണ്ടിലെ സ്ഥാനക്രമമനുസരിച്ചാണിത്.

അർമേനിയൻ സഭയിൽ 'വിശുദ്ധ എച്ച്മിയാ ഡ്സിനിലെ മാതൃസിംഹാസനത്തിലെ' സുപ്രീം കാതോലിക്കായുടെ കീഴ്സ്ഥാനി മാത്രമായ ജറു സലേമിലെ അർമേനിയൻ പാത്രിയർക്കീസ് "വിശുദ്ധ യാക്കോബിന്റെ ശ്ലൈഹിക സിംഹാസ നത്തിന്റെ പാത്രിയർക്കീസ്" (Patriarch of the Apostolic Throne of St. James) എന്ന സ്ഥാനപ്പേരി ലാണ് അറിയപ്പെടുന്നത്. നമ്മുടെ കർത്താവിന്റെ സഹോദരനും ഊർശ്ലേമിലെ ഒന്നാമത്തെ എപ്പി സ്കോപ്പായുമായ മാർ യാക്കോബിനെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ശ്ലീഹന്മാരായ വി. ബർത്ത ലോമിയായുടെയും വി. തദ്ദായിയുടെയും പിൻഗാ മിയായ സുപ്രീം കാതോലിക്കായ്ക്ക് തന്റെ കീഴ്സ്ഥാനിയായ ജറുസലേം പാത്രിയർക്കീസ് ഈ സ്ഥാനപ്പേര് ഉപയോഗിക്കുന്നതിൽ യാതൊ രെതിർപ്പുമില്ല. ഒരേ സഭയിൽ തന്നെ ഒന്നിലധികം ശ്ലൈഹിക സിംഹാസനമാകാം എന്നുള്ളതിന് ഉത്തമ ഉദാഹരണമാണിത്. അഞ്ചാം നൂറ്റാണ്ടിൽ മാത്രമാണ് ജറുസലേമിലെ അർമേനിയൻ മെത്രാൻ 'പാത്രിയർക്കീസ്' എന്ന സ്ഥാനപ്പേരു സ്വീകരിക്കുന്നത്.

"എത്യോപ്യയുടെ പാത്രിയർക്കീസും വി. തക്‌ലേഹൈമനോത്തിന്റെ സിംഹാസനത്തിന്റെ എസ്ചെഗ്വേയും" (Patriarch of Ethiopia and Echegue of the See of St.Teklehaymanot) എന്നാണ് എത്യോപ്യൻ സഭാദ്ധ്യക്ഷന്റെ സ്ഥാന നാമം. ഇപ്പോഴത്തെ ആബുനാ മത്ഥിയാസ്, ആറാ മത്തെ പാത്രിയർക്കീസും 63–ാമത്തെ എസ്ചെഗ്വേ യുമാണ്. 13–ാം ശതകത്തിലെ വി. തക്ലേഹൈമ നോത്തിനെയാണ് ഒന്നാമത്തെ എസ്ചെഗ്വേയായി പരിഗണിക്കുന്നത്. 16–ാം നൂറ്റാണ്ടിനു മുമ്പ് മലങ്കര സഭയിലുണ്ടായിരുന്ന അർക്കദ്യാക്കോൻ (Archdeacon) പദവിക്കു സമാനമാണ് കോപ്റ്റിക് ബിഷപ്പിനു കീഴിലുണ്ടായിരുന്ന എസ്ചേഗ്വേ പദവി. •

## ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾ സ്കൂൾ – 2024

പ്രിയ സൺഡേസ്കൂൾ പ്രവർത്തകരെ,

ഈ വർഷത്തെ OVBS ക്ലാസുകൾ ഏപ്രിൽ 1 മുതൽ (ഉയിർപ്പ് ഞായറാഴ്ചക്ക് ശേഷം) വിവിധ ദിവസങ്ങളിലായി യൂണിറ്റ് തലത്തിൽ നടത്തുവാനുള്ള ക്രമീകരണങ്ങളാണ് രൂപകല്പന ചെയ്തിരിക്കുന്നത്. അതിന്റെ പ്രാരംഭഘട്ടമെന്നോണം ഓൺലൈൻ രജിസ്ട്രേഷൻ ഏറെക്കുറെ കുറ്റമറ്റതായും, സമയബന്ധിതമായും പൂർത്തിയായിട്ടുണ്ട്.

ഈ വർഷത്തെ മുഖ്യ ചിന്താവിഷയം വിശുദ്ധ ലൂക്കോസ് 11:1 'നമുക്ക് പ്രാർത്ഥിക്കാം' (Let's pray) എന്നുള്ളതാണ്. പ്രസ്തുത ചിന്താവിഷയത്തെ ആസ്പദമാക്കി 6 ഉപവിഷയങ്ങളാണ് ഏഴു ക്ലാസുകളിലായി ആറു ദിവസങ്ങളിൽ കൂടി പഠന ഭാഗമായി ക്രമീകരിച്ചിരിക്കുന്നത്. അതോടൊപ്പം തന്നെ എല്ലാ വിദ്യാർത്ഥികൾക്കും Course Book, Song book, Badge, Certificate എന്നിവയും ഉണ്ടായിരിക്കുന്നതാണ്. Seeds, Roots, Buds വിദ്യാർത്ഥികൾക്ക് മനഃപ്പാഠവാക്യത്തിന് സമ്മാനമായി Crown, Sticker എന്നിവയും ഉണ്ടായിരിക്കും.

പ്രധാന ചിന്താവിഷയത്തെ അധികരിച്ചുകൊണ്ടും കുട്ടികളിൽ മാനസിക ഉല്ലാസം വർദ്ധിപ്പിക്കുന്നതിനുമായി ഇതര ഭാഷയിൽ ചിട്ടപ്പെടുത്തിയ ഗാനങ്ങളും, ആരാധന ഗാനങ്ങളും, action songs ഉം കോർത്തിണക്കി മനോഹര ഗാനങ്ങളാണ് ഇത്തവണ OVBS പഠനത്തിനായി തയ്യാറാക്കിയിരിക്കുന്നത്. വേദപഠനത്തോടു കൂടെ വിനോദവും, വിജ്ഞാനവും ഈ വർഷത്തെ OVBS ക്ലാസുകളിൽ കൂടി ലഭ്യമാകുവാൻ കാരുണ്യവാനായ ദൈവത്തോട് 'നമുക്ക് പ്രാർത്ഥിക്കാം.'

മാർത്തോമൻ പൈതൃകസംഗമം 2024 ഫെബ്രുവരി 25 ഞായറാഴ്ച കോട്ടയത്ത് നടന്നു. ഭാരതത്തിന്റെ അപ്പോസ്തോലനും നമ്മുടെ പിതാവുമായ മാർത്തോമാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950 വർഷവും പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്തായുടെ ചരമ നവതിയും സംയുക്തമായി സഭ ആഘോഷിച്ചു. കോട്ടയം എം.ഡി.സെമിനാരിയിൽ നിന്നും റാലി ആരംഭിച്ചു. നെഹ്റു സ്റ്റേഡിയത്തിൽ നടന്ന മഹാസമ്മേളനത്തിൽ കേരള ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ, ഗോവ ഗവർണർ പി. എസ്. ശ്രീധരൻപിള്ള, പരിശുദ്ധ കാതോലിക്ക ബാവ തിരുമേനി, സഹോദരസഭകളിൽ നിന്നുള്ള പ്രതിനിധികൾ, രാഷ്ട്രീയ-സാമൂഹിക നേതാക്കൾ എന്നിവർ സംസാരിച്ചു. റാലിയിലും സമ്മേളനത്തിലും സൺഡേ സ്കൂൾ ഭാരവാഹികൾ, അധ്യാപകർ, വിദ്യാർത്ഥികൾ എന്നിവരുടെ സജീവ സാന്നിധ്യമുണ്ടായിരുന്നു.

Circular: 2/Gen /2024

**പൗരസ്ത്യ ഓർത്തഡോക്സ്**
**സിറിയൻ സൺഡേസ്കൂൾ അസോസിയേഷൻ**
**ദേവലോകം, കോട്ടയം – 686 004**
**Ph: 0481 2572890, website: ossaebodhanam.org, ossae.org, e-mail: dgossae@gmail.com**

# *വിജ്ഞാപനം*

ബഹുമാനപ്പെട്ട വൈദീകരെ, സഹപ്രവർത്തകരേ,

2024 വർഷത്തിലെ സൺഡേസ്കൂൾ അധ്യയനം, പരീക്ഷകൾ, സഹപാഠ്യമത്സരങ്ങൾ എന്നിവയാണ് ഈ വിജ്ഞാപനത്തിലെ പ്രതിപാദ്യവിഷയങ്ങൾ. പ്രസ്ഥാനം പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കുവാൻ പ്രവർത്തന സൂചികയായി ഈ സർക്കുലറിന്റെ കോപ്പി യൂണിറ്റുകളിൽ സൂക്ഷിക്കുകയും വികാരിക്കും അധ്യാപകർക്കും നൽകുകയും ചെയ്യണം.

## വാർഷിക അധ്യയന പദ്ധതി (Annual Study Plan)

| | ബേത്‌ലഹേം ജീസസ് കിഡ്സ് | നസ്രത്ത് ക്ലാസ് 1,2,3 | ഗലീലി ക്ലാസ് 4,5,6,7 | യരുശലേം ക്ലാസ് 8,9 | യരുശലേം ക്ലാസ് 10 | താബോർ | |
|---|---|---|---|---|---|---|---|
| | | | | | | ക്ലാസ് 11 | ക്ലാസ് 12 |
| ജനുവരി | പാഠം 1 | പാഠം 1,2 | പാഠം 1,2,3 | പാഠം 1,2,3 | പാഠം 1,2,3 | യൂണിറ്റ് 1 വേദപുസ്തക പഠനം | യൂണിറ്റ് 1 |
| ഫെബ്രുവരി | പാഠം 2 | പാഠം 3,4 | പാഠം 4,5 | പാഠം 4,5,11 | പാഠം 4,5,6 | | |
| മാർച്ച് | പാഠം 3,4 | പാഠം 5,11 | പാഠം 11,12,14 | പാഠം 12,14,16 | പാഠം 7,8,9 | യൂണിറ്റ് 2 സഭാചരിത്രം | യൂണിറ്റ് 2 |
| ഏപ്രിൽ | പാഠം 5 | പാഠം 12 | പാഠം 16 | പാഠം 17 | പാഠം 10 | | യൂണിറ്റ് 7 |
| മെയ് | പാഠം 6 | പാഠം 14,16 | പാഠം 18,20 | പാഠം 20,22,23 | പാഠം 11,12,13,14 | ഉപപാഠ പുസ്തകം ആദ്യ 5 പാഠങ്ങൾ | |
| ജൂൺ | പാഠം 7 | പാഠം 18,20 | പാഠം 22,24 | പാഠം 25,28 | പാഠം 15 പ. പരുമല തിരുമേനി | | |
| അർദ്ധവാർഷികപ്പരീക്ഷ | | | | | | | |
| ജൂലൈ | പാഠം 8 | പാഠം 6,7,8 | പാഠം 6,7,8 | പാഠം 6,7,8 | പാഠം 16,17,18,19 | യൂണിറ്റ് 3 | യൂണിറ്റ് 3 |
| ഓഗസ്റ്റ് | പാഠം 9,10 | പാഠം 9,10 | പാഠം 9,10 | പാഠം 9,10 | പാഠം 20,21,22 | യൂണിറ്റ് 4 | യൂണിറ്റ് 4 |
| സെപ്റ്റംബർ | പാഠം 11, 12 | പാഠം 13,15 | പാഠം 13,15,17 | പാഠം 1315,18,19 | പാഠം 23,24,25 | യൂണിറ്റ് 5 | യൂണിറ്റ് 5 |
| ഒക്ടോബർ | പാഠം 13,14 | പാഠം 17,19 | പാഠം 19,21,23 | പാഠം 21,24,26 | പാഠം 26,27,28 | യൂണിറ്റ് 6 | യൂണിറ്റ് 6 |
| നവംബർ | പാഠം 15 | പാഠം 21 | പാഠം 25 | പാഠം 27,29,30 | പാഠം 29,30 പ. വട്ടശ്ശേരിൽ തിരുമേനി | ഉപപാഠ പുസ്തകം ബാക്കി | |
| ഡിസംബർ | പരീക്ഷ ഇല്ല | വാർഷിക പരീക്ഷ | | | | | |

### പ്രോജക്ട്

വേദപ്രവീൺ ഡിപ്ലോമ പരീക്ഷ എഴുതുന്നതിന് അർഹത നേടുവാൻ ഒരു പ്രോജക്ട്, ഓറിയന്റേഷൻ റിപ്പോർട്ട്, മൂന്നു മണിക്കൂർ അധ്യാപന പരിചയം എന്നിവ ആവശ്യമാണെന്ന് അറിവുള്ളതാണല്ലോ. എന്നാൽ വിവിധ വിഷയങ്ങളെക്കുറിച്ച് 12-ാം ക്ലാസ്സിൽ തയ്യാറാക്കുന്ന പ്രോജക്ട് പല യൂണിറ്റുകളിലും ഉദാസീനതയോടെ ക്രമീകരിക്കുന്നതായി വിലയിരുത്തലിൽ ബോധ്യപ്പെടുന്നു. ഹെഡ്മാസ്റ്റർ, ഇൻസ്പെക്ടർ, ഡയറക്ടർ എന്നീ ചുമതലക്കാർ ഈ കാര്യം ശ്രദ്ധിക്കണം. Project തയ്യാറാക്കുന്നതിൽ ഹെഡ്മാസ്റ്റർ ചുമതലപ്പെടുത്തുന്ന പ്രത്യേക

ഗൈഡിന്റെ മേൽനോട്ടമുണ്ടായിരിക്കണം. ഗൈഡിന്റെ പേരും ഒപ്പും പ്രോജക്ടിനോടൊപ്പമുള്ള Face Sheet ൽ ക്രമീകരിക്കണം. പ്രോജക്ട് തയ്യാറാക്കുന്നതിലും ഓറിയന്റേഷൻ റിപ്പോർട്ട് സമർപ്പിക്കുന്നതിലും കേന്ദ്ര ഓഫീസിൽനിന്നുള്ള നിർദ്ദേശങ്ങൾ പാലിച്ചിരിക്കണം. അപൂർണ്ണമായ പ്രോജക്ടുകളും ഓറിയന്റേഷൻ റിപ്പോർട്ടുകളും റിസൽറ്റ് തടഞ്ഞുവയ്ക്കുന്നതിനു കാരണമാകും. പ്രോജക്ട് കൈയെഴുത്തിലാണെങ്കിൽ 17 വരികൾ എങ്കിലുമുള്ള 10 പേജിൽ കുറയരുത്. ഒരു യൂണിറ്റിൽ ഒന്നിലധികം കുട്ടികൾ ഒരേ വിഷയം പ്രോജക്ടിനു തെരഞ്ഞെടുക്കരുത്. പ്രോജക്ട് റിപ്പോർട്ടുകൾ ഒക്ടോബർ 30 നു മുൻപ് ഡയറക്ടർ മുഖേന കേന്ദ്ര ഓഫീസിലേക്ക് എത്തിക്കണം.

### ഓറിയന്റേഷൻ

ഓറിയന്റേഷൻ ക്ലാസ്സുകൾ 12-ാം ക്ലാസ്സിലെ ഉപപാഠ പുസ്തകം അധികരിച്ചോ പ്രധാന പുസ്തകത്തിലെ ഏതെങ്കിലും ഒരു യൂണിറ്റ് അടിസ്ഥാനപ്പെടുത്തിയോ ക്രമീകരിക്കണം. വേദപ്രവീൺ പഠനം പൂർത്തീകരിക്കുന്ന വിദ്യാർത്ഥികൾ അനുവർത്തിക്കേണ്ട മാതൃകാപരമായ ജീവിതശൈലി, തുടർ പഠനം, പ്രവർത്തനങ്ങൾ എന്നിവയും ക്ലാസ്സിൽ ഉൾപ്പെടുത്തണം.

ഓറിയന്റേഷൻ ക്ലാസ് ഓൺലൈൻ ആയി നടത്തുന്ന ഡയറക്ടർമാർ ഓരോ വിദ്യാർത്ഥിയും ക്ലാസ്സിൽ പൂർണ്ണമായും ശ്രദ്ധിച്ചുവെന്ന് ഉറപ്പുവരുത്തണം. മാതൃകാ Orientation class 'ossaebodhanam' Youtube channel ൽ ലഭ്യമാകും. ഡയറക്ടർമാർക്ക് ഓഫ്ലൈൻ ആയും ഓറിയന്റേഷൻ ക്രമീകരിക്കാവുന്നതാണ്. പങ്കെടുത്തവരുടെ ഹാജർ ഡയറക്ടർ രേഖപ്പെടുത്തി അവരിൽനിന്നും ഓറിയന്റേഷൻ റിപ്പോർട്ട് സ്വീകരിച്ച് മൂല്യനിർണ്ണയം നടത്തി ഒക്ടോബർ 30 നു മുൻപ് കേന്ദ്രത്തിലേക്ക് അയച്ചുതരണം.

## പരീക്ഷകൾ

ഒന്നു മുതൽ നാലു വരെയുള്ള ക്ലാസ്സുകളിലെ പരീക്ഷകൾ വാചാപരീക്ഷാരീതിയിലായിരിക്കും നടത്തുന്നത്. 5 മുതൽ 9 വരെയുള്ള ക്ലാസ്സുകളിലെ കുട്ടികൾക്ക് അർദ്ധവാർഷിക പരീക്ഷയ്ക്ക് എഴുത്തുപരീക്ഷയോ MCQ മാതൃകയിലുള്ള ഓൺലൈൻ പരീക്ഷയോ തെരഞ്ഞെടുക്കാം. എന്നാൽ വാർഷിക പരീക്ഷ MCQ മാതൃകയിലുള്ള Online രീതിയിൽ മാത്രം ആയിരിക്കും. മുൻ പതിവുപോലെ 10, 11, 12 ക്ലാസ്സുകളിൽ ഓൺലൈൻ പരീക്ഷ മാത്രമായിരിക്കും നടക്കുക.

11-ാം ക്ലാസ്സിലെ മാർക്ക് improve ചെയ്യണമെന്നു താല്പര്യമുള്ള 12-ാം ക്ലാസ്സ് വിദ്യാർത്ഥികൾക്ക് 11-ാം ക്ലാസ് റഗുലർ വിദ്യാർത്ഥികളോടൊപ്പം പരീക്ഷയ്ക്കു രജിസ്റ്റർ ചെയ്ത് എഴുതാവുന്നതാണ്. 11, 12 ക്ലാസ്സുകളിലെ പരീക്ഷകൾ 2024 ൽ വ്യത്യസ്ത സമയങ്ങളിലായിരിക്കും നടത്തുന്നത്.

### മത്സരപരീക്ഷ

5 മുതൽ 9 വരെയുള്ള ക്ലാസ്സുകളിലെ മത്സര പരീക്ഷ ഡിസംബർ 29 നു നടക്കും. വാർഷിക പരീക്ഷയിൽ A / A+ ഗ്രേഡ് ലഭിച്ച കുട്ടികൾക്കു മാത്രമാണ് മത്സരപരീക്ഷയിൽ സംബന്ധിക്കുവാൻ അർഹതയുള്ളത്

### വേദപ്രവീൺ പ്രൈവറ്റ് പരീക്ഷ

2024 മെയ് 26 ഞായറാഴ്ച നടത്തപ്പെടും. വേദപ്രവീൺ ഡിപ്ലോമ പാസായിട്ടില്ലാത്ത സൺഡേസ്കൂൾ അധ്യാപകർക്കും പത്താം ക്ലാസ് പാസ്സായിട്ടുള്ള മറ്റുള്ളവർക്കും ഈ പരീക്ഷയ്ക്കു ചേരാവുന്നതാണ്. 40 വയസ്സ് പൂർത്തിയായിട്ടുള്ളവർക്ക് 10-ാം ക്ലാസ് പരീക്ഷ പാസ്സാകാതെയും ഈ പരീക്ഷ നേരിട്ട് എഴുതാവുന്നതാണ്. പ്രൈവറ്റായി വേദപ്രവീൺ പരീക്ഷ പാസാകുന്നത് സൺഡേസ്കൂൾ അധ്യാപകരാകുവാനുള്ള മിനിമം യോഗ്യതയാണെങ്കിലും അവകാശമല്ല എന്നത് പരീക്ഷാർത്ഥികൾ ഓർക്കണം. സൺഡേസ്കൂൾ അധ്യാപകർ ഒന്നാം ക്ലാസ്സു മുതൽ പന്ത്രണ്ടാം ക്ലാസ്സു വരെയുള്ള സൺഡേസ്കൂൾ കരിക്കുലത്തിൽ അധ്യയനം ലഭിച്ചവരും കരിക്കുലത്തെക്കുറിച്ച് അറിവുള്ളവരും ആകുന്നതാണ് അഭികാമ്യം.

**വിവിധ പരീക്ഷകളെ സംബന്ധിച്ച് അറിഞ്ഞിരിക്കേണ്ട തീയതികൾ**

| | പേര് രജിസ്റ്റർ ചെയ്യേണ്ട തീയതി | | പരീക്ഷ നടക്കുന്ന തീയതി | സമയം |
|---|---|---|---|---|
| | From | To | | |
| ക്ലാസ് 12 പ്രൈവറ്റ് | February 24 | March 18 | മെയ് 26, 2024 | 2 pm |
| അർദ്ധവാർഷിക പരീക്ഷ | May 5 | May 27 | ജൂൺ 23, 2024 | 11.30 am |
| വാർഷിക പരീക്ഷ 1-4 & 5-9 | | | ഡിസംബർ 8, 2024 | 11.30 am |
| വേദപ്രവീൺ ഡിപ്ലോമ | October 12 | November 4 | ഡിസംബർ 1, 2024 | 2 pm |
| ക്ലാസ് 10 | October 12 | November 4 | ഡിസംബർ 1, 2024 | 2 pm |
| ക്ലാസ് 11 | October 12 | November 4 | ഡിസംബർ 1, 2024 | 3.30 pm |
| മത്സര പരീക്ഷ ക്ലാസ് 5-9 | | | ഡിസംബർ 29, 2024 | 2.30 pm |

## സഹപാഠ്യമത്സരങ്ങൾ

**1. മത്സരതീയതികൾ**

1. സ്കൂൾ തലം 2024 ആഗസ്റ്റ് 4, ഞായർ
2. ഡിസ്ട്രിക്ട് തലം 2024 സെപ്റ്റംബർ 14, ശനി
3. ഭദ്രാസന തലം 2024 ഒക്ടോബർ 12, ശനി
4. സോണൽ തലം 2024 നവംബർ 9, ശനി
5. സൺഡേസ്കൂൾ പ്രതിഭാ മത്സരങ്ങൾ 2025 ജനുവരി 11, ശനി

ഭദ്രാസന, സോണൽ തല മത്സരങ്ങൾ മുകളിൽ കൊടുത്തിരിക്കുന്ന തീയതികളിൽ തന്നെ നടത്തണം. സ്കൂൾ തല മത്സരം, അതത് യൂണിറ്റുകളുടെ സൗകര്യം അനുസരിച്ച് ഡിസ്ട്രിക്ട് മത്സരത്തിന് മുമ്പായി നടത്തണം.

**2. ക്ലാസ്, വിഭാഗം, ജനനത്തീയതി**

വിദ്യാർത്ഥി പ്രായമനുസരിച്ച് ഏത് വിഭാഗത്തിൽ ഉൾപ്പെടുന്നു എന്ന് യൂണിറ്റ് തലത്തിൽ കണ്ടെത്തണം. ആ വിഭാഗത്തിൽ മത്സരിക്കുവാൻ മാത്രമാണ് വിദ്യാർത്ഥിക്ക് അനുവാദമുള്ളത്. **എന്നാൽ ഹയർസെക്കണ്ടറി ഒരു പ്രത്യേക വിഭാഗമായി കണക്കാക്കുന്നതിനാൽ പ്രായത്തിന്റെ അടിസ്ഥാനത്തിൽ ഹയർ സെക്കൻഡറി വിഭാഗത്തിലുള്ളവർ മറ്റ് വിഭാഗത്തിലോ, മറ്റു വിഭാഗത്തിൽ ഉള്ളവർ ഹയർ സെക്കൻഡറി വിഭാഗത്തിലോ മത്സരിക്കുവാൻ പാടില്ല.** ഹയർ സെക്കൻഡറി വിഭാഗത്തിൽ ഒരു കുട്ടിക്ക് രണ്ട് തവണ മാത്രമേ മത്സരത്തിൽ പങ്കെടുക്കുവാൻ അവസരം ഉണ്ടായിരിക്കുകയുള്ളൂ. സഹപാഠ്യ മത്സരങ്ങളിൽ പങ്കെടുക്കുന്ന വിദ്യാർത്ഥികൾക്ക് അതതു ക്ലാസ്സുകളിൽ മത്സരദിവസം വരെ 50% ഹാജർ ഉണ്ടായിരിക്കണം. വളരെ അർഹിക്കുന്ന സാഹചര്യങ്ങളിൽ ഡയറക്ടർക്ക് ഇളവ് അനുവദിക്കാവുന്നതാണ്.

| വിഭാഗം | ജനനതീയതി |
|---|---|
| സബ് ജൂനിയർ | 01-01-2015 നോ അതിനു ശേഷമോ ജനിച്ചവർ |
| ജൂനിയർ | 01-01-2012 മുതൽ 31-12-2014 വരെ ജനിച്ചവർ |
| സീനിയർ | 01-01-2007 മുതൽ 31-12-2011 വരെ ജനിച്ചവർ |
| ഹയർ സെക്കണ്ടറി | 01-01-2005 നോ അതിനു ശേഷമോ ജനിച്ചവർ |

**3. മത്സര ഇനങ്ങൾ**

| | |
|---|---|
| സബ് ജൂനിയർ | പ്രസംഗം, സംഗീതം |
| ജൂനിയർ | പ്രസംഗം, സംഗീതം, സമൂഹഗാനം, വേദവാക്യം, പൊതുവിജ്ഞാനം |
| സീനിയർ | പ്രസംഗം, സംഗീതം, സമൂഹഗാനം, വേദവാക്യം, പൊതുവിജ്ഞാനം |
| ഹയർ സെക്കണ്ടറി | ഔഗേൻ ബാവ മെമ്മോറിയൽപ്രസംഗം, സമൂഹഗാനം, വേദവാക്യം, പൊതുവിജ്ഞാനം |

**4. പ്രസംഗമത്സരം: വിഷയങ്ങൾ**

സബ് ജൂനിയർ 1 ദൈവം നമ്മുടെ പിതാവ്
2 എപ്പോഴും പ്രാർത്ഥിപ്പിൻ

ജൂനിയർ 1 നല്ല ശമര്യാക്കാരന്റെ ഉപമ
2 നല്ല സ്നേഹിതൻ

സീനിയർ 'ആരാധനയും മനുഷ്യസ്നേഹവും' എന്ന പ്രധാന വിഷയത്തെ ആസ്പദമാക്കി പ്രത്യേക വിഷയം മത്സരസമയത്ത് നൽകുന്നതാണ്.

ഹയർ സെക്കണ്ടറി: ഔഗേൻ ബാവ മെമ്മോറിയൽ പ്രസംഗം: പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ സംബന്ധിച്ച്.

**പ്രസംഗ മത്സരം:** പ്രസംഗ സമയം 5 മിനിറ്റായിരിക്കും. പ്രസംഗമത്സരങ്ങൾക്ക് വാണിങ് ബെല്ലും ഫൈനൽ ബെല്ലും നൽകണം. ഇവ നൽകുന്ന രീതിയും നൽകുന്ന സമയവും മത്സരം ആരംഭിക്കുന്നതിന് മുമ്പ് പങ്കെടുക്കുന്നവരെയും ജഡ്ജസിനെയും ബോധ്യപ്പെടുത്തണം. വാണിങ്ബെൽ ഫൈനൽ ബെല്ലിൽനിന്നും തികച്ചും വ്യത്യസ്തമായിരിക്കണം.

സീനിയർതല പ്രസംഗ മത്സരത്തിൽ മുകളിൽ കൊടുത്തിരിക്കുന്ന പ്രധാന വിഷയത്തിൽനിന്നും രൂപപ്പെടുത്തുന്ന ഒരു പ്രസംഗ വിഷയം മത്സരം ആരംഭിക്കുന്നതിന് പത്തു മിനിറ്റ് മുമ്പ് മാത്രമായിരിക്കും വിദ്യാർത്ഥിക്ക് നൽകുന്നത്.

പരിശുദ്ധ ഔഗേൻ ബാവ മെമ്മോറിയൽ പ്രസംഗ മത്സരത്തിൽ യൂണിറ്റ് തലം മുതൽ ഈ വർഷം പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ സംബന്ധിക്കുന്ന ഒരു വിഷയമായിരിക്കും ഹയർ സെക്കൻഡറി വിദ്യാർത്ഥികൾക്കു നൽകുന്നത്. ഈ പ്രസംഗ വിഷയവും മത്സരത്തിന് 10 മിനിറ്റ് മുമ്പു മാത്രമായിരിക്കും പങ്കെടുക്കുന്നവർക്കു നൽകുന്നത്.

ഭാഷ, ശൈലി, ആശയം, അവതരണം എന്നിവയാണ് പ്രസംഗ മത്സരത്തിനുള്ള വിലയിരുത്തൽ മാനദണ്ഡങ്ങൾ.

**5. സംഗീത മത്സരം**

എല്ലാ വിഭാഗത്തിലുമുള്ള സംഗീത മത്സരങ്ങൾക്ക് അനുവദനീയമായ സമയം 3 മിനിറ്റാണ്. മലയാള ക്രിസ്തീയ ഗാനങ്ങൾ മാത്രം ആലപിക്കാം. സ്വരങ്ങളും കീർത്തനങ്ങളും അനുവദനീയമല്ല. ശ്രുതി, ലയം, താളം, അവതരണം എന്നിവയാണ് വിലയിരുത്തൽ മാനദണ്ഡങ്ങൾ.

**6. സമൂഹഗാന മത്സരം**

സമൂഹഗാന മത്സരങ്ങൾക്ക് അനുവദനീയമായ സമയം 3 മിനിറ്റാണ്. ഒരു ഗ്രൂപ്പിൽ മൂന്നുപേരിൽ കൂടുതൽ അംഗങ്ങൾ പാടില്ല. താഴെ നൽകിയിരിക്കുന്ന വിഭാഗ അടിസ്ഥാനത്തിലുള്ള ആരാധന ഗീതങ്ങളാണ് സമൂഹഗാന മത്സരത്തിന് ഉപയോഗിക്കേണ്ടത്.

**ജൂനിയർ:** കൂദാശാക്രമങ്ങളിൽനിന്നും വിശുദ്ധ മാമോദീസാ, വിശുദ്ധ വിവാഹം ഇവയിൽ ഉപയോഗിക്കുന്ന ഗീതങ്ങൾ ആലപിക്കാം.

**സീനിയർ:** പുരുഷന്മാരുടെ ശവസംസ്കാരക്രമത്തിൽ ഒന്ന്, രണ്ട് ക്രമങ്ങളിലെ ഗീതങ്ങൾ.

**ഹയർ സെക്കൻഡറി:** സ്ത്രീകളുടെ ശവസംസ്കാര ശുശ്രൂഷക്രമത്തിൽ ഒന്നും രണ്ടും ക്രമങ്ങളിലെ ഗീതങ്ങൾ.

**7. പ്രസംഗത്തിനും സംഗീതത്തിനും സമയനിഷ്ഠയ്ക്കു പ്രത്യേകം മാർക്ക് ഉണ്ടായിരിക്കുന്നതാണ്. യൂണിറ്റുതലം മുതൽ മത്സരങ്ങൾക്ക് മൈക്ക് അനുവദനീയമാണ്.**

ആരെയും അയോഗ്യരാക്കുന്നതല്ല.

**8. വേദവാക്യം**

ഈ മത്സരത്തിന് ഒരു മണിക്കൂർ സമയത്ത് 50 ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്തണം. 'തങ്കവാക്യം' എന്ന പുസ്തകത്തിലെ ആദ്യ 25 വിഷയങ്ങൾ അടിസ്ഥാനമാക്കിയാണ് ജൂനിയർ വിഭാഗത്തിലെ മത്സരം. സീനിയർ, ഹയർ സെക്കണ്ടറി വിഭാഗങ്ങൾക്ക് ഈ പുസ്തകത്തിലെ എല്ലാ വിഷയങ്ങളും ഉണ്ടാകും. ഓരോ തലത്തിലും ഒന്നും രണ്ടും സ്ഥാനത്ത് (ഉയർന്ന ആദ്യ രണ്ട് സ്കോറുകൾ) എത്തുന്നവർക്ക് അടുത്ത തല മത്സരത്തിൽ പങ്കെടുക്കാം. ഈ വർഷം ഇംഗ്ലീഷിലും ചോദ്യങ്ങൾ ലഭ്യമാകും. NRSV വേദപുസ്തകം ആയിരിക്കണം പഠിതാക്കൾ ഉപയോഗിക്കേണ്ടത്.

**9. പൊതുവിജ്ഞാനം**

പൊതുവിജ്ഞാന മത്സരത്തിന് ഒരു മണിക്കൂർ സമയത്ത് 50 ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്തണം. ഓരോ തലത്തിലും ഒന്നും രണ്ടും സ്ഥാനത്ത് (ഉയർന്ന ആദ്യ രണ്ട് സ്കോറുകൾ) എത്തുന്നവർക്ക് അടുത്ത തല മത്സരത്തിൽ പങ്കെടുക്കാം. പഴയനിയമം, പുതിയനിയമം, സഭാചരിത്രം, ആരാധന എന്നീ വിഷയങ്ങളിൽനിന്നും ചോദ്യമുണ്ടായിരിക്കും. ഈ വർഷം ഇംഗ്ലീഷ് പരിഭാഷയും ലഭ്യമാകും.

'തങ്കവാക്യങ്ങൾ', 'പൊതുവിജ്ഞാനം' എന്നീ പുസ്തകങ്ങൾ റഫറൻസ് പുസ്തകങ്ങളായി മാത്രം കണക്കാക്കുക.

**10. സോണൽ മത്സരങ്ങൾ**

| സോൺ | ഉൾപ്പെടുന്ന ഭദ്രാസനങ്ങൾ | ചീഫ് സൂപ്രണ്ടുമാരും മത്സര സ്ഥലവും |
|---|---|---|
| മലബാർ | സുൽത്താൻ ബത്തേരി, മലബാർ, കുന്നംകുളം | എം.ജെ. മത്തായി, ഡയറക്ടർ ബത്തേരി ഭദ്രാസനം, സെന്റ് മേരീസ് കത്തീഡ്രൽ, സുൽത്താൻ ബത്തേരി |
| നോർത്ത് | തൃശൂർ, കണ്ടനാട് വെസ്റ്റ്, കണ്ടനാട് E, കൊച്ചി, അങ്കമാലി | |
| സെൻട്രൽ | ഇടുക്കി, കോട്ടയം, കോട്ടയം C, നിരണം | ജേക്കബ് ഫിലിപ്പ്, ഡയറക്ടർ കോട്ടയം സെൻട്രൽ ഭദ്രാസനം, മാർ ബസേലിയോസ് പബ്ലിക് സ്കൂൾ, ദേവലോകം |
| സൗത്ത് സെൻട്രൽ | ചെങ്ങന്നൂർ, മാവേലിക്കര, റാന്നി-നിലയ്ക്കൽ, തുമ്പമൺ | ജോസ് കെ. ഏബ്രഹാം, ഡയറക്ടർ നിലയ്ക്കൽ ഭദ്രാസനം, ഹോളി ട്രിനിറ്റി ആശ്രമം, റാന്നി |
| സൗത്ത് | അടൂർ-കടമ്പനാട്, കൊട്ടാരക്കര-പുനലൂർ, കൊല്ലം, തിരുവനന്തപുരം | ബിനു ജി. വർഗീസ്, ഡയറക്ടർ കൊല്ലം ഭദ്രാസനം, മാർ ഏലിയാ ചാപ്പൽ, മൗണ്ട് ഹോറേബ്, ശാസ്താംകോട്ട |

സോണൽ തലത്തിലേക്ക് കേന്ദ്രത്തിൽനിന്നും ജഡ്ജസിനെ നിശ്ചയിച്ച് അയക്കുന്നതാണ്.

**ട്രൈബ്യൂണൽ (അപ്പീൽ കമ്മറ്റി):** മത്സരനടത്തിപ്പിൽ പരാതി ഉണ്ടായാൽ മൂന്നു പേരിൽ കുറയാത്ത അംഗങ്ങൾ അടങ്ങിയ ഒരു ട്രൈബ്യൂണലിനെ (അപ്പീൽ കമ്മറ്റി) താഴെ പറയുന്ന രീതിയിൽ നിയമിക്കേണ്ടതാണ്. ഡിസ്ട്രിക്ട് തലത്തിൽ ഡിസ്ട്രിക്ട് പ്രസിഡന്റും (അദ്ധ്യക്ഷൻ) മൂന്നു ഹെഡ്മാസ്റ്റർമാരും ഭദ്രാസനതലത്തിൽ ഭദ്രാസന വൈസ്പ്രസിഡന്റും (അദ്ധ്യക്ഷൻ) മൂന്ന് ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാരും, സോണൽ തലത്തിൽ ഡി.ജി. നിർദ്ദേശിക്കുന്ന ഒരു ഭദ്രാസന വൈസ് പ്രസിഡന്റും (അദ്ധ്യക്ഷൻ), മൂന്ന് ഭദ്രാസന ഡയറക്ടർമാരും കമ്മറ്റി അംഗങ്ങളായിരിക്കണം. ചീഫ് സൂപ്രണ്ടായിരിക്കും ട്രൈബ്യൂണലിന്റെ കൺവീനർ. മത്സരങ്ങളുടെ നടത്തിപ്പു സംബന്ധിച്ചു പരാതി ഉണ്ടായാൽ വിധി പ്രഖ്യാപിക്കുന്നതിനു മുമ്പ് ചീഫ് സൂപ്രണ്ടിനെ രേഖാമൂലം അറിയിക്കേണ്ടതും ചീഫ് സൂപ്രണ്ട് ട്രൈബ്യൂണലിന്റെ ആലോചനയോടെ തീരുമാനം എടുക്കേണ്ടതുമാണ്. ട്രൈബ്യൂണലിന്റെ തീരുമാനം അന്തിമമായിരിക്കും. ഡിസ്ട്രിക്ട് തലത്തിൽ ഹെഡ്മാസ്റ്റർമാർക്കും ഭദ്രാസന തലത്തിൽ ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാർക്കും സോണൽ തലത്തിൽ ഭദ്രാസന ഡയറക്ടർക്കുമാണു പരാതി നൽകാൻ അർഹതയുള്ളത്. സോണൽ ചീഫ് സൂപ്രണ്ടായി നിയമിക്കപ്പെടുന്ന ഡയറക്ടറുടെ ഭദ്രാസനത്തിൽനിന്നു പരാതി ഉണ്ടായാൽ അത് ഭദ്രാസന സെക്രട്ടറി നൽകേണ്ടതാണ്. മറ്റു പരാതികൾ പരിഗണനാർഹമല്ല. ജഡ്ജസിന്റെ തീരുമാനം സംബന്ധിച്ചു പരാതിക്ക് അവകാശമില്ല. മാർക്ക് ടാബുലേറ്റ് ചെയ്യുവാൻ ഒന്നിലധികം അദ്ധ്യാപകരെ നിയോഗിക്കേണ്ടതും ചീഫ് സൂപ്രണ്ട് അതു പരിശോധിച്ചശേഷം മാത്രം ഫലം പ്രഖ്യാപിക്കേണ്ടതുമാണ്.

**വിജയികളുടെ പോയിന്റ്:** ഒന്നാം സ്ഥാനത്തിന് 5 പോയിന്റും രണ്ടാം സ്ഥാനത്തിന് 3 പോയിന്റും നൽകാം. പോയിന്റ് കണക്കാക്കാൻ എല്ലാ മത്സരങ്ങളും (ഔഗേൻ ബാവാ മെമ്മോറിയൽ ഉൾപ്പെടെ-യൂണിറ്റു തലം മുതൽ) പരിഗണിക്കണം.

**11. സൺഡേസ്കൂൾ പ്രതിഭാ മത്സരങ്ങൾ**

കേന്ദ്രതല പ്രതിഭാമത്സരങ്ങൾ (പ്രസംഗം, സംഗീതം) 2025 ജനുവരി 11 ന് ശനിയാഴ്ച ദേവലോകം സൺഡേസ്കൂൾ കേന്ദ്ര ഓഫീസിൽവച്ചു നടത്തും. മത്സരങ്ങൾ രാവിലെ 10 മണിക്ക് ആരംഭിക്കും. സോണൽതലത്തിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ നേടുന്നവർക്ക് പ്രതിഭാ മത്സരങ്ങൾക്ക് പങ്കെടുക്കാം. വേദവാക്യം, പൊതുവിജ്ഞാനം എന്നിവയ്ക്ക് പ്രത്യേകം മത്സരം കേന്ദ്രതലത്തിൽ ഉണ്ടായിരിക്കുന്നതല്ല. ഇവയ്ക്ക് സോണൽ തലത്തിൽ കേന്ദ്രം നടത്തുന്ന മത്സരത്തിൽ ഏറ്റവും ഉയർന്ന സ്കോർ നേടുന്നവരെ പ്രതിഭകളായി പ്രഖ്യാപിക്കുന്നു. ഒരിക്കൽ പ്രതിഭാസ്ഥാനം നേടിയവർക്ക് വീണ്ടും ആ ഇനത്തിൽ സ്കൂൾതലം മുതൽതന്നെ മത്സരിക്കാൻ അനുവാദം ഉണ്ടായിരിക്കുന്നതല്ല.

പ്രതിഭകൾക്ക് നൽകുന്ന അവാർഡുകൾ താഴെ പറയുന്നവയാണ്.

| വിഭാഗം | മത്സരം | അവാർഡ് |
|---|---|---|
| സീനിയർ | സംഗീതം | ഗാനസുഗന്ധി |
| | പ്രസംഗം | വാഗ്മിതിലകം |
| | വേദവാക്യം | വേദവചനഭൂഷൺ |
| | പൊതുവിജ്ഞാനം | വിജ്ഞാനി |
| ഹയർസെക്കണ്ടറി | പൊതുവിജ്ഞാനം | പ്രവീൺ |

സൺഡേസ്കൂളിന്റെ എല്ലാ പ്രവർത്തനങ്ങളിലും ദൈവകൃപയ്ക്കായി പ്രാർത്ഥിക്കാം. ദൈവം നമ്മെ ശക്തീകരിക്കട്ടെ.

സ്നേഹപൂർവ്വം

**ഫാ. ഡോ. വർഗീസ് വർഗീസ്**
ഡയറക്ടർ ജനറൽ

## അർത്ഥതലങ്ങളിലൂടെ

# മാർത്തോമ്മൻ പാരമ്പര്യം ആരാധനയിൽ

മാർത്തോമ്മാ ശ്ലീഹായെ സംബന്ധിക്കുന്ന മൂന്നു പാരമ്പര്യ സംഭവങ്ങൾ നമ്മുടെ സാധാരണ ആരാധനയിൽ നൽകിയിട്ടുണ്ട്. ഒന്ന്, വി. കുർബാനക്രമത്തിൽ മാർത്തോമ്മാശ്ലീഹായുടെ ദുഖ്റോനോപ്പെരുന്നാളിൽ ഏവൻഗേലിക്കുശേഷം പാടുവാൻ നൽകിയിട്ടുള്ള ഗീതത്തിലാണ്. ഒരു പഴയ ഗ്രന്ഥത്തിൽ കാണുന്ന സംഭവം (Acta Thoma) എന്ന ആമുഖത്തോടെയാണ് ഇവിടെ ഈ സംഭവം വിവരിക്കുന്നത്. 'കാണുന്നേവം പൂർവ്വഗ്രന്ഥത്തിൽ' എന്നതാണ് പാട്ടിന്റെ തുടക്കം. ഇന്ത്യാമഹാരാജ്യത്തിൽ മാർത്തോമ്മാശ്ലീഹാ ഒരു വിരുന്നിൽ പങ്കെടുക്കുന്നതാണ് സന്ദർഭം. ശ്ലീഹാ ദൈവീക വാക്യങ്ങൾ ഉദ്ധരിച്ച് പ്രസംഗിക്കുവാൻ ആരംഭിച്ചപ്പോൾ അവിടെയുണ്ടായിരുന്ന ഒരു ദാസൻ തോമ്മാശ്ലീഹായെ അടിച്ചു. അപ്പോൾ മാർത്തോമ്മാശ്ലീഹാ ഇപ്രകാരം പ്രതിവചിച്ചു. “ഒരു കുറ്റവും ചെയ്യാതിരുന്ന എന്നെ തല്ലിയ ആ കൈ ഒരു സിംഹം കടിച്ചുകീറുമെന്ന് എന്റെ കർത്താവ് എന്നെ കാണിച്ചുതരുന്നു.” വിരുന്നു നടക്കുമ്പോൾ അവിടെ വെള്ളം തീർന്നപ്പോൾ വെള്ളം ശേഖരിക്കുവാൻ പോയ മേൽപറഞ്ഞ ഭൃത്യന്റെ കൈ ഒരു സിംഹം വന്ന് കടിച്ചുകീറി. സിംഹം കടിച്ചുമുറിച്ച ആ കൈയും കടിച്ചെടുത്ത് ഒരു പട്ടി വിരുന്നുശാലയിലേക്കു വന്നു. വന്നവരെല്ലാം ഇതു കണ്ട് അത്ഭുതപ്പെടുകയും തോമ്മാശ്ലീഹായുടെ ഉപദേശം കേട്ട് ദൈവത്തെ പുകഴ്ത്തുകയും ചെയ്തു എന്നാണ് ആ പാരമ്പര്യം.

അന്നേദിവസത്തെ കാസോലിക്കിയുടെ ഗീതം ഇതിന്റെ തുടർച്ചയായി കാണാമെങ്കിൽ, ആ വിരുന്നിന് വീണ വായിച്ച യഹൂദയല്ലാത്ത ഒരു ബാലിക ഈ സംഭവം കണ്ട് ആശ്ചര്യപ്പെട്ട്, 'നീ ആരാണ്, കൊത്നേ പട്ടണത്തിൽ വെള്ളം വീഞ്ഞാക്കിയതും കുരുടനു കാഴ്ച കൊടുത്തതും അഞ്ചപ്പംകൊണ്ട് ആയിരങ്ങളെ പരിപോഷിപ്പിച്ചവനും നീയാണോ' എന്നു ചോദിക്കുന്നതായി വിശദീകരിക്കുന്നു. അവനല്ല, അവന്റെ ഒരു ദാസനാണ് ഞാൻ എന്നു തോമ്മാശ്ലീഹാ മറുപടി പറഞ്ഞു എന്നും കാണുന്നു.

മറ്റൊരു സംഭവം വിശദീകരിക്കുന്നത് ശൂനോയോപ്പെരുന്നാളിൽ ഏവൻഗേലിക്കു മുമ്പ് പാടാൻ നൽകിയിട്ടുള്ള ഗീതത്തിലാണ്.

'പരിശുദ്ധ ദൈവമാതാവിന്റെ വാങ്ങിപ്പ് സംഭവിച്ച ദിവസത്തോടനുബന്ധിച്ച് തോമ്മാശ്ലീഹാ എങ്ങനെ ഇന്ത്യയിൽനിന്നും ഇത്ര പെട്ടെന്ന് യരുശലേമിൽ എത്തി എന്ന് ശ്ലീഹാതന്നെ എന്നോടു പറഞ്ഞു' എന്നു പറഞ്ഞുകൊണ്ടാണ് ഗീതം ആരംഭിക്കുന്നത് ('ഇന്ത്യായിൽനിന്നെങ്ങനെ യേ-റുശലേം...'). ശ്ലീഹാ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ ദൈവമാതാവിന്റെ ശവസംസ്കാരത്തിന് എത്തിച്ചേരണമെന്നു പരിശുദ്ധ റൂഹാ അറിയിച്ചു എന്നും ഒരു മേഘം പെട്ടെന്നു വന്ന് തോമ്മാശ്ലീഹായെ എടുത്തുകൊണ്ടുപോയി എന്നുമാണ് അവിടെ പറയുന്നത്. പോയ വഴിക്കു വായുമണ്ഡലത്തിൽവച്ച് ദൈവമാതാവിന്റെ ശരീരവും വഹിച്ചുകൊണ്ട് ദൂതന്മാർ പോകുന്നത് തോമ്മാശ്ലീഹാ കണ്ടു. ആ ശരീരത്തിൽനിന്നും അനുഗ്രഹം പ്രാപിക്കുവാൻ ഒന്നു നിൽക്ക

ണമേ എന്ന് തോമ്മാശ്ലീഹാ ആവശ്യപ്പെട്ടതനുസരിച്ച് ദൂതന്മാർ നിൽക്കുകയും തോമ്മാശ്ലീഹാ ആ ശരീരത്തെ വന്ദിച്ച് അനുഗ്രഹം പ്രാപിക്കുകയും ചെയ്തു. വിശുദ്ധമായ ആ ശരീരം പറുദീസായിൽ ചെന്നതിന്റെ തെളിവിനായി മാതാവിന്റെ അരക്കെട്ടും റൂമാലും ദൂതന്മാർ തോമ്മാശ്ലീഹായ്ക്കു നൽകി.

മേഘാരൂഢനായിരുന്ന തോമ്മാശ്ലീഹാ ഗത്ശീമോൻ തോട്ടത്തിൽ മാതാവിന്റെ കല്ലറയ്ക്കരികെ ചെന്നുചേർന്നു. ദുഃഖിതരായി നിന്ന മറ്റു ശിഷ്യന്മാരോട്, 'തനിക്കും ആ ശരീരത്തെ വന്ദിച്ച് അനുഗ്രഹം പ്രാപിക്കണേ' എന്ന് ശ്ലീഹാ ആവശ്യപ്പെട്ടതിൻപ്രകാരം അവർ കല്ലറ തുറന്നു. 'ദേഹാഭാവാൽ' (ശരീരത്തിന്റെ അഭാവത്താൽ) ശിഷ്യന്മാർ അത്ഭുതപരതന്ത്രരായി നിൽക്കുമ്പോൾ തോമ്മാശ്ലീഹാ അരക്കെട്ടും റൂമാലും അവരെ കാണിക്കുകയും മാതാവിന്റെ ശരീരം പറുദീസായിലേക്ക് എടുക്കപ്പെട്ടു എന്ന് സഹശിഷ്യന്മാരെ ബോധ്യപ്പെടുത്തുകയും ചെയ്തു.

ഈ രണ്ടു സംഭവങ്ങളും നമ്മുടെ ആരാധനയിൽ പിതാക്കന്മാർ ചേർത്തിട്ടുള്ള രണ്ട് മാർത്തോമ്മൻ പാരമ്പര്യങ്ങളാണ്. മനോഹരമായ ഈണത്തിലുള്ള ഈ ഗാനങ്ങൾ പാടിപഠിക്കുന്നത് പാടുന്നവർക്കും കേൾക്കുന്നവർക്കും ശരീരാത്മദേഹികൾക്കു സന്തോഷം പകരും എന്നതിനു സംശയമില്ല.

നമ്മുടെ ആരാധനയിൽ ഉൾപ്പെടുത്തിയിട്ടുള്ള മൂന്നാമത്തെ പാരമ്പര്യം കൂടുതൽ പ്രാധാന്യമുള്ളതും വേദപുസ്തക പശ്ചാത്തലത്തിലുള്ളതുമാണ് (യോഹ. 20:26-28). പുതുഞായറാഴ്ച പ്രഭാത നമസ്കാരത്തിലെ പ്രൊമിയോനിലെ ഒരു ഭാഗം ശ്രദ്ധിക്കുക, "ശ്ലീഹന്മാർ അത്ഭുതപരവശരായി നിന്നു. സന്തോഷവും ആശ്വാസവും അവർക്കുണ്ടായി. അനന്തരം തോമ്മായുടെ വിശ്വാസക്കുറവിനെ തീർപ്പാൻവേണ്ടി അവൻ ആവശ്യപ്പെട്ടപ്രകാരം നിന്റെ ആണിപ്പഴുതുകളിൽ വിരലിടുന്നതിനും നിന്റെ വിലാവിനെ തൊട്ടുനോക്കുന്നതിനും നിന്റെ കൃപയാൻ നീ അനുവദിച്ചു. അവൻ കണ്ടു വിശ്വസിക്കുകയും സ്പർശിച്ചറിയുകയും ചെയ്തു. അവൻ ഏറ്റുപറഞ്ഞ് സ്തുതിച്ച് ആഹ്ലാദഭരിതനായി. 'നീ വ്യത്യാസമില്ലാത്ത എന്റെ കർത്താവും ദൈവവുമാകുന്നു' എന്ന് അട്ടഹസിച്ചു. അവൻ ഏറ്റുപറഞ്ഞ് എല്ലാ സംശയങ്ങളെയും നീക്കിക്കളഞ്ഞു. അവന്റെ സമ്മതപ്രഖ്യാപനത്താൽ, അവർണ്ണനീയമായ ഒന്നിപ്പിനു ശേഷം സ്വഭാവം രണ്ടെന്ന് സംശയിക്കുന്നവരുടെ സംശയത്തെ ഇല്ലാതാക്കി. നിന്റെ അവതാരം വെറും തോന്നലും മായയുമാണെന്ന് പറഞ്ഞിരുന്നവരുടെ തർക്കം അവന്റെ സ്പർശനത്താൽ ഹനിച്ചു. ദൈവത്വത്തിലും മനുഷ്യത്വത്തിലുമുള്ള നീ ഒന്നുതന്നെയെന്ന് തോമ്മായെ പഠിപ്പിച്ചു." മാർത്തോമ്മാശ്ലീഹായ്ക്കു ലഭിച്ച ഈ അവസരം ഇരുസ്വഭാവ വാദികളെയും തോന്നൽവാദക്കാരെയും നിശബ്ദരാക്കുന്നു എന്നാണ് ഇവിടെ പറയുന്നത്.

പാതിനോമ്പിൽ നാം സ്മരിക്കുന്ന അബ്ഗാർ രാജാവിന്റെ ചരിത്രവും തോമാശ്ലീഹായുമായി ബന്ധിപ്പിക്കാം. രാജാവിന്റെ ആവശ്യം അനുസരിച്ച് ഒരു ശിഷ്യനെ അയച്ചുകൊള്ളാം എന്ന് യേശു കത്തു നൽകുകയും മാർത്തോമ്മാ ശ്ലീഹായുടെ ശിഷ്യനായ ആദായി എഡേസായിൽ എത്തി അബ്ഗാറിനെ സൗഖ്യമാക്കി എന്നുമാണ് പാരമ്പര്യം. ഞങ്ങൾക്കുവേണ്ടി കഷ്ടതയും കുരിശും സഹിച്ച ഞങ്ങളുടെ കർത്താവും ദൈവവും നീയാകുന്നുവെന്ന് തോമ്മാശ്ലീഹായോടൊപ്പം നമുക്കും പറയാം.

*പ്രൊഫ. ഡോ. ചെറിയാൻ തോമസ്*